കണ്ടെങ്കിലതുമെല്ലാം പണ്ടാരം വകയാക്കി
മണ്ടകത്തിൻ വാതൽ കാക്കും മനുഷ്യപ്രൌഢിമാന്മാക്ക
കൊണ്ടുചെന്നു കൊടുക്കാഞ്ഞാൽ മറിക്കുമസ്സമത്ഥന്മാർ;
നാട്ടിലുള്ള പ്രജകൾക്കു നെല്ലുമില്ലാ പണമില്ലാ
കാട്ടിലുള്ള കായ്കനികൾ തിന്നു തന്നെ പൊറുക്കേണം;
ഊട്ടിലെങ്ങും ചോറുകിട്ടാ ഭടന്മാക്കുമെച്ചിമാർക്കും
കൂട്ടിലിട്ട മൃഗം പോലെ പട്ടിണിയാക്കിടുകുന്നു''.

മേൽ ഉദ്ധരിച്ച വരികളിൽ കവി അല്പം അതിശയോക്തിചേത്ത് അക്കാലത്തു തനിക്ക് അനുഭവമുള്ള ചില സംഭവങ്ങളെ പ്രസ്താവിക്കുകയാണ് ചെയ്യുന്നതെന്നതിനു സംശയമില്ല. ഇരിപ്പു നിലങ്ങളേയും മററും സംബന്ധിച്ച് ഓരോ രാജ്യത്തു റവന്യൂ ഉദ്യോഗസ്ഥന്മാർ ചെയ്യുന്ന അനീതികളെക്കുറിച്ച് ഇന്നും ആവലാതികൾ കേൾക്കുന്ന സ്ഥിതിക്കു രാഷ്ട്രീയ നയത്തിന്നോ ബോധത്തിന്നോ സംസ്കാരം സിദ്ധിക്കാത്ത അക്കാലത്തെ അവസ്ഥ ഏതാണ്ടു കവി പറയുന്നതുപോലെ ആയിരുന്നില്ലെന്നു വിചാരിക്കേണ്ട.

പണ്ടത്തെ അധികാരികൾ ഓരോ കുററങ്ങൾക്കു കല്പിച്ചിരുന്ന ശിക്ഷയുടെ സമ്പ്രദായം അറിവാൻ ചിലതു താഴെ ചേക്കുന്നു.

"തലയിലിടുന്നതു മുണ്ടെന്നറിവിൻ''

നളചരിതം.

"ദ്രുപദനേ പിടിച്ചുടൻ പുലിക്കൂട്ടിലടക്കേണം''

പഞ്ചേന്ദ്രോപാഖ്യാനം.

തൈലവും തേപ്പിച്ചു കല്ലും ചുമപ്പിച്ചു
വെയിലത്തു നിത്തിത്തുടുക്കവേണം ദൃഢം''

മൃഗമോക്ഷം.

"വന്നുടൻ വിരൽ മുക്കി മാനുഷർ ശുദ്ധ്യശുദ്ധപരീക്ഷണം
ഇന്ദുശേഖര സാക്ഷികം ഖലു എന്നു സജ്ജനസമ്മതം".
കുംഭകർണ്ണവധം.

'തലയിലിടുക' എന്നു പറയുന്നാത് ഇന്നും നടപ്പുണ്ട്. പക്ഷെ ഇന്നു വലിയ കുററക്കാർക്കു മാത്രമേ ആ വക തല ഉപയോഗിക്കാറുള്ളു. പത്തിരുപതു കൊല്ലത്തിനു മുമ്പുവരെ ഇവിടങ്ങളിലും അത്തരം തലകൾ .തന്നെയാണ് കുററക്കാരെ ധരിപ്പിച്ചിരുന്നത്. പുലിക്കൂട്ടിലടയ്ക്കുക എന്നാത് ഏകദേശം ഇന്നത്തെ ഏകാന്ത തടവിൻെറ ഒരു പ്രകാരാന്തരം മാത്രമാകുന്നു. തൈലം തേപ്പിച്ചും അല്ലാതേയും മുതുകത്തു കല്ലുകയററി വെയിലത്തു നിർത്തുന്ന പതിവ് ഏകദേശം അരശതാബ്ദത്തിനു മുമ്പുവരേയും കേരളത്തിൽ നടപ്പുണ്ടായിരുന്നതായി ആ ശിക്ഷ അനുഭവിച്ചവർ പറഞ്ഞു കേട്ടിട്ടുണ്ട്. അതു പക്ഷെ കരംകൊടുക്കുന്ന കാൎയ്യത്തിൽ തുടൎച്ചയിയി വീഴ്ചക്കാരായവരെ മാത്രമാണെന്നേയുള്ളു. * "വമ്പെഴതിച്ചും വിരൽ മുക്കിച്ചും" എന്നു നളചരിതത്തിൽ പറയുന്നാതരം ശിക്ഷ ക്രി. അ. ൧൮൪൦-ാമാണ്ടിനു ശേഷമാണ് കൊച്ചിയിലും തിരുവിതാംകൂറിലും രാജകീയ വിളംബരം മൂലം നിറുത്തൽ ചെയ്തത്. തിരുവിതാംകൂറിൽ ആ സത്യപരീക്ഷ നടത്തിയിരുന്നതു ശുചീന്ദ്രത്തു ക്ഷേത്രത്തിൽ വെച്ചായിരുന്നു. സദാചാര ലംഘനത്തിനുള്ള ശിക്ഷയായിരുന്നു അത്.

---

* History of Kerala part II, page 257.

# അദ്ധ്യായം ൧൩.

## നാട്ടു സമ്പ്രദായങ്ങൾ.

നമ്പ്യാരുടെ കാലത്തുണ്ടായിരുന്ന ഉത്സവാദി ആഘോഷങ്ങളിൽ ജനങ്ങളുടെ വിനോദത്തിന്നായി ഏർപ്പെടുത്തിയിരുന്ന കളികളും മററും താഴെ ഉദ്ധരിച്ചിട്ടുള്ള വരികളിൽനിന്നു ഗ്രഹിക്കാവുന്നതാണ്.

"പന്തേറും ഞാണിന്മേൽക്കളിയും
പന്തിരാൻ മുച്ചാനെന്നീവക
പൊന്തിച്ചുള്ളൊരു തട്ടും തടവും
ചെപ്പടിവിദ്യ കുരുത്ത്യാട്ടം പല
ചെപ്പിയടിച്ചു പൊളിക്കും കളിയും
അൽപ്പന്മാക്കു രസിപ്പാൻ നല്ല ചെ
റുപ്പക്കാരുടെ മോഹനിയാട്ടം"

രുഗ്മാംഗദചരിതം.

"ആട്ടം പലവിധി പാട്ടും കളികളു
മോട്ടന്തുള്ളലു കൊമ്പും കുഴൽ വിളി
തട്ടിന്മേൽക്കളി തറയിൽച്ചാട്ടവു
മൊട്ടും കുറയാതമ്മാനാട്ടം;
കമ്പക്കൂത്തുകൾ ഞാണിന്മേൽക്കളി
കമ്പമകന്നൊരു ദണ്ഡിപ്പുകളും
കൊമ്പുകളും കിടുമുടിയും തകിലുമൊ
രമ്പതുലക്ഷം തിമിലക്കാരും
പാണ്ടിവിധം മലയാളവിധങ്ങളു
മാണ്ടിക്കളികളുമായുധ വിദ്യകൾ

ചെണ്ടകടുന്തുടി മദ്ദളഘോഷവു
മുണ്ടിഹദിശി ദിശി കേൾക്കാകുന്നു;
ശാസ്ത്രിബ്രാഹ്മണരവരുടെ കളിയും
മാത്രക്കോലും വാളും വടിയും
ചെപ്പടി വിദ്യകൾ തപ്പടി കോലടി".

സീതാസ്വയംബരം.

"ചന്തമേറിന ചാക്കിയാരുടെ കൂത്തുമൊരുവക മേളവും"

സഭാപ്രവേശം.

മേൽ ഉദ്ധരിച്ച വരികളിൽ പറഞ്ഞിരിക്കുന്ന വിധം കളികളും മററും നമുക്ക് ഇന്നും അനുഭവമുള്ളവയാകയാൽ അവ കേരളത്തിൽ പണ്ടേ നാലേ നടപ്പുള്ള ഏപ്പ്പാടുകളാണെന്നു തെളിയുന്നുണ്ടല്ലൊ. അവയിൽ ചിലതെല്ലാം ഇക്കാലത്തു പ്രോത്സാഹനമില്ലാതെ നശിച്ചുപോയിട്ടുമുണ്ട്. 'പന്തീരാൻ' എന്നു പറയുന്നതു പന്ത്രണ്ടു ചാൺ നീളമുള്ള ഒരു വടിയാകുന്നു. അതുപോലെതന്നെ മൂന്നു ചാൺമാത്രം നീളവും നല്ല കട്ടിയുമുള്ള ഒരു തരം വടിയാണ് 'മുച്ചാൻ'. കേരളത്തിൽ 'കളരിപ്പയററു' തീരെ നിന്നുപോയതോടു കൂടി ആ വക ആയുധങ്ങൾ കൊണ്ടുള്ള അഭ്യാസവും ഇല്ലാതായി. അതുപോലെതന്നെ "ചെപ്പിയടിച്ചു പൊളിക്ക" ന്ന 'കച്ചാകളി'ക്കും ക്രമേണ പ്രചാരമില്ലാതായിട്ടുണ്ട്. പണ്ടത്തെ കേരളീയർ ഈ വക കളികൾ ശീലിച്ചിരുന്നതു കേവലം വിനോദത്തിനു മാത്രമായിട്ടല്ല; കായശക്തിയും രണകുശലതയും നിലനിത്തുവാൻ വേണ്ടിയാകുന്നു. പണ്ടത്തെ 'കമ്പക്രുത്തി'നു പകരം ഇന്നു ബാർ മുതലായവയിന്മേലുള്ള കളികളായിട്ടുണ്ടെന്നേയുള്ളു. 'മോഹിനി

യാട്ടം' എന്നതു മുപ്പത്തഞ്ചു കൊല്ലത്തിനു മുമ്പുവരെ കേരളത്തിൽ പ്രചാരമുണ്ടായിരുന്ന ഒരു ഏപ്പാടാകുന്നു. ചെറുപ്പക്കാരായ സ്ത്രീകളാണ് അത് ആടിയിരുന്നത്. അത് "അല്പന്മാക്കു രസിക്കാ"നാണെന്നു നമ്പ്യാർ പറഞ്ഞതിന്റെ താൽപ്പര്യം അതിലെ ശാസ്ത്രീയമായ സംഗീതാദികലകളിൽ രസിക്കാതെ വിടത്വം മൂലം മാത്രം അതിൽ രസിച്ചിരുന്നവരുടെ മനഃസ്ഥിതിയെ ആക്ഷേപിക്കുവാനാകുന്നു. പരിഷ്ക്കാരത്തിന്റെ അത്യുച്ചസ്ഥാനത്തെ പ്രാപിച്ചിരിക്കുന്ന പാശ്ചാത്യന്മാരുടെ ഇടയിൽ ഇന്നും ആ മാതിരി ഏപ്പാടിനു പ്രചാരമില്ലാതായിട്ടില്ല.

നമ്പ്യാരുടെ കൃതികളായ തുള്ളലുകൾക്ക് അദ്ദേഹത്തിന്റെ കാലത്തുതന്നെ പ്രചാരം സിദ്ധിച്ചു കഴിഞ്ഞു എന്നു സീതാസ്വയംബരത്തിൽ 'ഓട്ടന്തുള്ളൽ' എന്നു പറഞ്ഞുകാണുന്നതിൽ നിന്നു തെളിയുന്നുണ്ട്. ചാക്യാർ കൂത്തും 'ശാസ്ത്രി ബ്രാഹ്മണ'രുടെ കളി, അതായതു 'സംഘക്കളി', ഇന്നും ഇല്ലാതായിട്ടില്ല. 'ആണ്ടിയാട്ടം' എന്നതരം കളി പത്തിരുപതു സംവത്സരത്തിനു മുമ്പുവരെ ഉണ്ടായിരുന്നെങ്കിലും ഇപ്പോൾ തീരെ നശിച്ച കൂട്ടത്തിലാണ് കാണപ്പെടുന്നത്. ഇക്കാലത്തു നാശോന്മുഖമായിക്കാണുന്ന മറ്റൊരുതരം കളി ചെപ്പടിവിദ്യയാകുന്നു. പണ്ടത്തെ കേരളീയ സമ്പ്രദായത്തിനു ക്ഷയം സംഭവിച്ചെങ്കിലും പാശ്ചാത്യ സമ്പ്രദായത്തിലുള്ള ജാല വിദ്യകൾക്ക് ഇന്നു പ്രചാരമില്ലാതില്ല. വായുസ്തംഭം, ജലസ്തംഭം, അഗ്നിസ്തംഭം, ഇന്ദ്രജാലം, മഹേന്ദ്രജാലം മുതലായ ശാസ്ത്രീയ വിദ്യകൾക്കു നമ്പ്യാ

രുടെ കാലത്തു പ്രചാരമുണ്ടായിരുന്നു എന്നു മേൽപ്പറഞ്ഞ വയിൽനിന്നു പ്രത്യക്ഷപ്പെടുത്തുന്നുണ്ട്.

"കാശിലെങ്കിലുമൊരു കലശത്തിനു
രാശിയെടുത്താലവിടെക്കാണാം;
രാശിക്കാഗ്രഹമെന്നല്ലായൊരു
കാശിനു കാതം വഴി മണ്ടുന്നു;
"അയ്യഞ്ചു പണം ചോമാതിരിമാ
ർക്കങ്ങിനെ തന്നേ ഭട്ടേരിക്കും,
അക്കിത്തിരിമാർക്കതിലൊന്നേറു,മ
തൊക്കെ വിശേഷക്കാരുടെ വകയിൽ,
നന്നാലു പണം നമ്പൂരാർക്ക്,
എമ്പ്രാന്മാർക്കുമതങ്ങിനെതന്നെ,
മുമ്മൂന്നു പണം പട്ടന്മാർക്കതി
ലൊന്നു കുറച്ചു ചിലമ്പാണ്ടിക്ക്‘
അമ്പലവാസിക്കോരോ പണമതി
ലപ്പുറമുള്ളോർക്കൊട്ടു കൊടുക്കും".
"കിഴിമേടിക്കും പട്ടന്മാർക്കൊരു
വഴിയേയുള്ളു പുറത്തുകടപ്പാൻ
മേടിച്ചാളുകൾ മററാരു വഴിയേ
ചാടിച്ചെന്നു കരേറാമ്മേലാ".

രുഗ്മിണീസ്വയംബരം.

മേൽ എഴുതിയ വരികളിൽനിന്നു പണ്ടത്തെ പ്രതിഗ്രഹം നല്കുന്നതിന്റെ തോതും അതു വാങ്ങുവാൻ ബ്രാഹ്മണർ മുതലായ വർഗ്ഗക്കാർ പെട്ടിരുന്ന പാടും ഏതാണ്ടു ഗ്രഹിക്കുവാൻ കഴിയുന്നുണ്ട്. ഇന്നും ഏറെക്കുറെ പ്രതിഗ്ര

ഹത്തിൻെറ തോതു പണ്ടത്തേതു തന്നെയാകുന്നു. 'പണ' ത്തിനു പകരം 'അണ'യായിട്ടുണ്ടെന്നേ വ്യത്യാസമുള്ളൂ.

"വളയും തളയും മണിമോതിരവു
മിടയ്ക്കാത്താലി മടക്കത്താലികൾ
പൂത്താലികളും മാലകൾ നൂലുകൾ
മിടുകം കുഴലും കടകം തോൾവള
തുടലും കൂട്ടമരഞ്ഞാണുകളും
അരമണിക്കൂട്ടം മണികിങ്ങിണി പൊ
ന്മണിയും മിന്നുമിരട്ടക്കുഴലും
പവിഴക്കുഴലും മുത്തുക്കുഴലും
കാലാരം പല കാശ്ത്താലികളും"

സ്യമന്തകം.

മേൽപ്പറഞ്ഞതരം ആഭരണങ്ങളിൽ മിക്കവയ്ക്കും ഇന്നു പ്രചാരമില്ല. 'കാലംപോലെ കോലം' എന്ന പരിഷ്ക്കാരം ആഭരണങ്ങളിലും വരാതെ നിവൃത്തിയില്ല. അത്തരം ആഭരണങ്ങളുടെ മാതൃകകൾ ഇന്നു രാജഭണ്ഡാരങ്ങളിലൊ പ്രഭുകുടുംബങ്ങളിലെ അറകളിലൊ അപൂൎവ്വമായി കാണാമെന്നു തോന്നുന്നുണ്ട്.

"കൊട്ടും കുഴൽ വിളിയും പാട്ടും തഴകളാല
വട്ടം തേവിടിശ്ശികടെ ആട്ടം കൂത്താടികടെ
ഓട്ടമെന്നിവ പെരുകൂട്ടം മേളങ്ങൾ പല"

രുഗ്മിണിസ്വയംബരം.

പണ്ടു കേരളരാജാക്കന്മാരുടെ എഴുന്നള്ളത്തിനു മന്ത്രിമാർ, സേനകൾ മുതലായ 'അകമ്പടി'കൾക്കും പുറമെ മേള വാദ്യാദികളും തേവിടിശ്ശിയാട്ടവും ഗായകന്മാരുടെ പാ

ട്ടും ഉണ്ടായിരുന്നു എന്നു മേൽപ്പറഞ്ഞ വരികളിൽനിന്നു തെളിയുന്നുണ്ട്. കൊച്ചിമഹാരാജാവിന്റെ അത്തച്ചമയ യാത്രയ്ക്കു് ഈ പറഞ്ഞവയെല്ലാം ഇന്നും കാണുന്നതുകൊണ്ട് അതിന്റെ യാഥാർത്ഥ്യത്തെ സംശയിക്കേണ്ടതില്ല.

"പട്ടും വളയും മുണ്ടും ചന്ദന
മുട്ടികളെന്നിവ പൊന്നും പണവും
വെള്ളിത്തട്ടും പൊന്നും വട്ടകനല്ലൊരു
പട്ടുകിടക്ക, ചങ്ങലവട്ടകൾ, നല്ലകടുക്കൻ
മഞ്ചലി, കിണ്ടികൾ, കോളാമ്പികളും
മുടവുകൾ, പെട്ടികൾ, പട്ടുറുമാലുകൾ
പിടിമോന്തകളെന്നിവയൊന്നും"

നിവാതകവച'വധം.

പണ്ടു ഹിന്ദുക്കളുടെ ഇടയിൽ വിദ്യാഭ്യാസം പൂർത്തിയാവുന്ന സമയത്തു "ഗുരുദക്ഷിണ" ചെയ്ക എന്നൊരു സമ്പ്രദായമുണ്ടായിരുന്നു. അതിനു മേൽപ്പറഞ്ഞ സാധനങ്ങളെല്ലാം ദക്ഷിണയായി കൊടുത്തിരുന്നു എങ്കിലും, എല്ലാ ശിഷ്യന്മാരും അങ്ങിനെ ചെയ്തുകൊള്ളേണമെന്നു നിർബ്ബന്ധമുണ്ടായിരുന്നില്ല. ശിഷ്യന്റെ നിലയും വിലയും ശക്തിയും അനുസരിച്ച് ദക്ഷിണ ചെയ്യാറുണ്ടെന്നേയുള്ളൂ.

"അമ്പലം തോറും ബലിക്കല്പുരകളി
ലമ്പോടു കൊററും കഴിച്ചു വന്നാകവേ
നമ്പൂതിരിമാരുമെമ്പ്രാന്തിരികളു
മമ്പലവാസികളല്ലാതെയും ചിലർ
ഇമ്പം കലർന്നു മുറുക്കിയങ്ങിക്കഥാ

രംഭം തുടങ്ങിനാരിങ്ങിനെ തങ്ങളിൽ".

ധ്രുവചരിതം.

നമ്പ്യാരുടെ കാലത്തും ഇന്നത്തെപ്പോലെതന്നെ ബലിക്കല്പ്പുരകളിലും ഗോപുരത്തറകളിലും ഇരുന്നു മേൽപ്പറഞ്ഞ ജാതിക്കാർ നാട്ടുവൎത്തമാനം പറയുന്നതു സാധാരണമായിരുന്നു എന്നും 'കോവിലകത്തെ വൎത്തമാനം അങ്ങാടിയിൽപ്പാട്ട്' എന്ന പഴമൊഴി അന്നും വാസ്തവമായിട്ടുള്ളതായിരുന്നെന്നും മേലുദ്ധരിച്ച വരികളിൽനിന്ന് അനുമാനിക്കാവുന്നതാണ്. "ഇമ്പംകലൎന്നു മുറുക്കിക്കൊണ്ടു" ബലിക്കല്പ്പുരകളിൽ ഇരുന്നു എന്നു കവി പറഞ്ഞിട്ടുള്ളത് അല്പം അതിശയോക്തിയാണെന്ന് അനുഭവമില്ലാത്തവൎക്കു തോന്നാമെങ്കിലും ഇന്നും ചില ക്ഷേത്രങ്ങളിലെ ഊഴക്കാർ പ്രവൎത്തിക്കുന്നതു കാണുമ്പോൾ നമ്പ്യാൎക്കുണ്ടായ അനുഭവം വാസ്തവമായിട്ടുള്ളതാണെന്നു തെളിയുന്നുണ്ട്.

കേടുതീൎത്താൽ മതി മാളിക രണ്ടിനു
മോടിറക്കാൻ പണമില്ലെന്നൊരുവിധം"

ധ്രുവചരിതം.

പണ്ടു ക്ഷേത്രങ്ങൾക്കും രാജധാനികൾക്കും മാത്രമേ ഓടുമേയുവാൻ പാടുള്ളു എന്ന നിൎബ്ബന്ധം നമ്പ്യാരുടെ കാലത്തില്ലാതായിത്തുടങ്ങിയെന്നു മേൽപ്പറഞ്ഞ വരികളിൽ നിന്നൂഹിക്കാവുന്നതാണ്.

"തന്നുടെ മകളവൾ പെററതുകൊണ്ടു്
ഉള്ളിയരച്ചും മുക്കിടി വെച്ചും
വെള്ളംവെച്ചും കൊള്ളി പിടിച്ചും"

സ്യമന്തകം.

"വിറകും വേതും മഞ്ഞളുമുള്ളിയും
ചെറുകടുകെന്നിവ കൊണ്ടുവരാനും"

ഗോവർദ്ധനചരിതം.

മേൽപ്പറഞ്ഞവിധം പേററു ചികിത്സയായിരുന്നു അടുത്ത കാലംവരെ കേരളത്തിൽ നടപ്പുണ്ടായിരുന്നത്. നമ്പ്യാരുടെ കാലത്തും അതിനു തന്നെയാണ് പ്രചാരമുണ്ടായിരുന്നതെന്നതിനു സംശയമില്ല. പക്ഷെ ഉള്ളിയരച്ചിരുന്നതും വെള്ളം തിളപ്പിച്ചിരുന്നതും പുരുഷൻ ചെയ്ത ജോലിയായി കവി പറയുന്നതിൻെറ യാഥാർത്ഥ്യം മനസ്സിലാകുന്നില്ല.

"പരന്ന കുറുനിര നിരക്കവേ വെട്ടി
ത്തരത്തിൽ നല്ലൊരു തിലകം ചേർത്തു"

സമന്തകം.

ഇക്കാലത്തു കുറുനിര ഇല്ലാത്തവർ അതുണ്ടാക്കുന്നതായി ഒരാക്ഷേപമുള്ളതു പണ്ടത്തെ പതിവിനെ കുറിച്ചു പരിചയമില്ലായ്ക കൊണ്ടായിരിക്കാം. പണ്ടു സ്ത്രീകൾ ഇങ്ങിനെ ക്രിത്രിമമായ കുറുനിരകൾ ഉണ്ടാക്കിയിരുന്നു എന്നു മേൽപ്പറഞ്ഞ വരികൾ തെളിയിക്കുന്നുണ്ടല്ലൊ.

"മദ്ദളം മുട്ടി സ്വരം തെളിച്ചീടിനാൾ
വസ്ത്രം നനച്ചങ്ങിടന്തല താഴ്ത്തിവെ
ച്ചത്തും കലാശവും ഘോഷം തുടങ്ങിനാൾ"

ബാലിഉത്ഭവം.

നമ്പ്യാരുടെ കാലത്തു മൃദംഗത്തിൻെറ ഇടന്തലയ്ക്കു 'മാവു' വെക്കുക പതിവില്ലായിരുന്നു എന്നും അതിനു പകരം നനച്ച വസ്ത്രമാണ് ഉപയോഗിച്ചിരുന്നത് എന്നും മേൽക്കാണിച്ച വരികളിൽ നിന്നൂഹിക്കാവുന്നതാണ്.

"എരിശ്ശേരിക്കു വാഴയ്ക്കു ചെരിച്ചുണ്ട നുറുക്കേണം
വറിച്ചാത്തിങ്ങിനെയുണ്ടെന്നൊരു പക്ഷമൊരുദിക്കിൽ,
ചെരിച്ചല്ലാനുറുക്കേണ്ടു നേരെയുണ്ടെന്നൊരു പക്ഷം
തിരിച്ചൊന്നും കഥിക്കേണ്ടാ രണ്ടുമംശങ്ങളും കൊള്ളാം".

ഹരിശ്ചന്ദ്രചരിതം.

നമ്പ്യാർ നിസ്സാരമായ ഈ കറിക്കു നുറുക്കുന്നതിനെ സംബന്ധിച്ചു പറഞ്ഞതിൽ നിന്ന് അദ്ദേഹം നാട്ടുസമ്പ്രദായങ്ങളെ എത്ര സൂക്ഷ്മതയോടെ ഗ്രഹിച്ചിരുന്നു എന്നും അവയെ അനന്തരകാലീനന്മാരെ ഗ്രഹിപ്പിക്കേണ്ടതാണെന്നു വിചാരിച്ചിരുന്നു എന്നുമാണ് മേലുദ്ധരിച്ച വരികളിൽ നിന്ന് ഊഹ്യമുണ്ടാകുന്ന അനുമാനം. അതിനും പുറമെ, അക്കാലത്തു സാമൂതിരിപ്പാടു കൊച്ചി രാജ്യത്തിന്റെ വടക്കുള്ള നാടുകൾ പിടിച്ചടക്കി തൃശ്ശിവപേരൂരിൽ താമസിക്കുന്ന കാലത്തു കോഴിക്കോടു മുതലായ പ്രദേശങ്ങളിൽ എരിശ്ശേരിക്കു നേരെ നുറുക്കുന്ന സമ്പ്രദായം കൊച്ചിയിലും നടപ്പാക്കുവാൻ ശ്രമിച്ചതായ ഒരു ഐതിഹ്യവുമുണ്ട്. മേൽ ഉദ്ധരിച്ച വരികൾ ആ സംഗതിയെ സൂചിപ്പിക്കുകയാകുന്നു.

"പൂച്ച വിലങ്ങെച്ചാടുകയും പല
ദുശ്ശകുനം പുനരങ്ങിനെ കണ്ടു"

സന്താനഗോപാലം.

"അന്നേരം പല ദുശ്ശകുനങ്ങൾ
മുന്നിൽപ്പരിചൊടു കണ്ടുതുടങ്ങി;
പ്രതിഗ്രാമത്തിനു ചുഴികാറ്റൂതി,
പൊടി പാലങ്ങൾ കണ്ണിൽ നിറഞ്ഞു,

കാകൻ കഴുകു പരുന്തുകളിവക
ആകാശേ വന്നൊക്കെ നിറഞ്ഞു,
മാർജ്ജാരങ്ങളുമൊത്തു കടിച്ചു മു
റിഞ്ഞെതിരിട്ടിതു നേരം തന്നെ''.

സുന്ദരീസ്വയംബരം.

"കുശലമതാകിന കർമ്മം ചെയ്വാൻ
ഭൃശകുതുകേന പുറപ്പെട്ടപ്പോൾ
സുശകുനമഖിലവുമഞ്ജുളമായി,
ദക്ഷിണലോചനമിളകി തദാ ശുഭ
ലക്ഷണമാമതു പുരുഷന്മാർക്കു,
ദക്ഷിണബാഹുപ്രചലനവും പുന
രക്ഷണമേവ ഭവിച്ചു വിശേഷാൽ,
പക്ഷികൾ നല്ല ചകോരാദികളും
ദക്ഷിണദിശി ശബ്ദിച്ചു തുടങ്ങി''.

സീതാസ്വയംബരം.

സന്താനഗോപാലം, സുന്ദരീസ്വയംബരം എന്നീ രണ്ടു തുള്ളലുകളിൽ നിന്നും ഉദ്ധരിച്ച വരികൾ ദൃശ്യകന സൂചകങ്ങളാകുന്നു. വളരെ പുരാതനമായി നിലനിന്നു പോന്നിട്ടുള്ള ഒരു വിശ്വാസമാണ് ശകുനത്തെ സംബന്ധിച്ചുള്ളത്. ഇന്ന് അത് അന്ധവിശ്വാസമാണെന്ന് ആക്ഷേപിക്കപ്പെടുന്നുണ്ടെങ്കിലും, കേരളീയരുടെ ഇടയിൽ നിന്ന് ആ വിശ്വാസം തീരെ മാറീട്ടില്ല. ഈ മാതിരി വിശ്വാസം പാശ്ചാത്യരുടെ എന്നല്ല, സകല രാജ്യക്കാരുടെ ഇടയിലും ഒരുകാലത്തു പ്രബലപ്പെട്ടിരുന്നു എന്ന സംഗതിക്കു പഴയ ഗ്രന്ഥങ്ങൾ ലക്ഷ്യങ്ങളാകയാൽ ഇക്കാര്യത്തിൽ കേരളീയർ

മാത്രം ആക്ഷേപാർഹന്മാരാണെന്നു വിചാരിക്കാൻ പാടില്ല.

സീതാസ്വയംബരത്തിൽ രാമനുണ്ടായ അനുഭവത്തെയാണ് പറഞ്ഞിരിക്കുന്നത്. വലത്തുഭാഗത്തു മേൽപ്പറഞ്ഞ സംഗതികൾ സംഭവിക്കുന്നതു പുരുഷന്മാർക്കു ശുഭസൂചകവും സ്ത്രീകൾക്ക് അശുഭസൂചകവുമായിട്ടാണ് വിചാരിച്ചുവരുന്നത്. ഇടത്തു ഭാഗത്താണെങ്കിൽ ആ സൂചനകൾ സ്ത്രീകൾക്കു ശുഭലക്ഷണവുമാകുന്നു. ഈ വക സംഗതികളിൽ കേരളീയ ഹിന്ദുക്കളുടെ ഇടയിൽ പൊതുവായ ഒരു മാററം സംഭവിച്ചിട്ടുണ്ടോ എന്നു സംശയമാണ്.

"ശബ്ദവിലാപവുമങ്ങു തുടങ്ങി,
വിപ്രാംഗനമാർ വരവു തുടങ്ങി,
ഈശ്വരസേവകൾ ചെയ്യുന്നു ജഗ
ദീശ്വരനാമം ചൊല്ലുന്നു ചിലർ!
സതതാശ്രയമാകെന്നോതുന്നു വി
ബുധേശ്വരനാദിയെ വാഴ്ത്തുന്നു ചിലർ,
തൽഗ്രഹനില ഗതി പാർക്കുന്നു ചിലർ,
നിഴലടി നോക്കിയളക്കുന്നു ചിലർ,
വിരലുകൾകൊണ്ടു പിടിക്കുന്നു ചിലർ,
മാറിടമാശു തലോടുന്നു ചിലർ,
ഭേഷജവരരെത്തേടുന്നു ചിലർ,
വേരുമുറിപ്പാനോടുന്നു ചിലർ.

സന്താനഗോപാലം.

ഏകദേശം നാല്പതു കൊല്ലത്തിനുമുമ്പ് ഈററില്ല കോലാഹലം കാണാൻ സംഗതിയായിട്ടുള്ള ഒരുവനു ന

ന്ത്യാർ പറഞ്ഞിട്ടുള്ള സംഗതികൾ ഒരു പ്രത്യക്ഷചിത്രമായിത്തോന്നാതിരിക്കുകയില്ല. നമ്പ്യാരുടെ കാലത്തെന്നു മാത്രമല്ല, നാഴികമണികൾക്കു പ്രചാരം തുടങ്ങിയ കാലത്തുപോലും കേരളീയർ പ്രത്യേകിച്ചു പ്രസവകാലത്തെ സമയം കുറിച്ചിരുന്നതു പകൽ സമയത്ത് അടിയളന്നും രാത്രിയിൽ നക്ഷത്രസ്ഥാനം നോക്കിയുമായിരുന്നു. 'ഗ്രഹനില' നോക്കുക എന്നതു പ്രസവകാലത്തു നവഗ്രഹങ്ങൾ നില്ക്കുന്ന രാശികൾ ഏതേതെന്നു നിർണ്ണയിക്കുകയാകുന്നു. ബ്രാഹ്മണന്റെ പത്താമത്തെ പുത്രന്റെ ജനനം പകലായിരുന്നു എന്നു 'നിഴലടി' അളക്കുന്ന ചിലർ എന്നു പറഞ്ഞതിൽനിന്നു തീർച്ചയാക്കാം. "വേരുമുറിപ്പാനോടുന്നു" എന്നു പറഞ്ഞിരിക്കുന്നതിൽ നിന്നു ബ്രാഹ്മണ പത്നിയുടെ ആ പ്രസവം അല്പം വിഷമമുള്ളതായിരുന്നു എന്നാണ് ഊഹിക്കേണ്ടത്. വാസ്തവത്തിൽ അങ്ങിനെ ആയിരുന്നില്ലെങ്കിലും, പണ്ടത്തെ കേരളീയ ആയുർവ്വേദ വിദഗ്ദ്ധന്മാർ വിഷമപ്രസവങ്ങൾ അപകടം കൂടാതെ സാധിച്ചിരുന്നതു ശസ്ത്രപ്രയോഗം കൊണ്ടല്ല, മൂലികാ പ്രയോഗം കൊണ്ടായിരുന്നു എന്നു വ്യക്തമാകുന്നുണ്ട്. അമ്പതു കൊല്ലത്തിനു മുമ്പു യോഗ്യനായ ഒരു മൂസ്സതു പ്രയാസം കൂടാതെ വളരെ അപകടമായ ഒരു പ്രസവം നടത്തിക്കണ്ട അനുഭവത്തിൽ നിന്നു പുരാതന കേരളീയരുടെ വൈദ്യവിഷയത്തിലുണ്ടായിരുന്ന വൈദഗ്ദ്ധ്യത്തെ മേൽ ഉദ്ധരിച്ച വരികളിൽ സ്മരിപ്പിക്കുന്നുണ്ട്.

നമ്മുടെ കവി മറെറാരു ഈററില്ലത്തിലെ സംഭവങ്ങ

ളെ വർണ്ണിച്ചിരിക്കുന്നതും കൂടെ ഉദ്ധരിച്ച് ഈ പ്രസ്താവം അവസാനിപ്പിച്ചു കളയാം.

"പത്തുമാസങ്ങൾ തികഞ്ഞു നൃപന്റെ
പത്നിക്കുമപ്പോൾ പ്രസവമടുത്തു;
ഇഷ്ടജനങ്ങളോടൊന്നിച്ചു മെല്ലെ
ഈററില്ലം തന്നിലകത്തു കടന്നു,
അച്ചിമാർ വന്നു നിറഞ്ഞു തുടങ്ങി,
മച്ചിമാരങ്ങു മറഞ്ഞു തുടങ്ങി,
വൃദ്ധന്മാർ വന്നു കലമ്പിത്തുടങ്ങി,
ബദ്ധപ്പെട്ടോരോന്നുരത്തു തുടങ്ങി,
നെല്ലുമരിയും നിറപറവെയ്പാൻ
തെല്ലുമെൻമക്കളെ! താമസിക്കേണ്ട;
ഈററനോവങ്ങു വരുന്നൊരു നേരം
ഏററുനിൽക്കേണം മകളെ പതുക്കെ,
കാററു കൊള്ളാതങ്ങിരുന്നാലുമ്പിള്ളെ!
പേററിന്നടുത്തെന്നു തോന്നുന്നു കണ്ടാൽ,
താണു വയറൊന്നടിഞ്ഞങ്ങു കൂടി,
താമസമില്ലിനിത്താഴെക്കിടക്കാം,
അയ്യോ ചെരിഞ്ഞു കിടക്കൊലാ പിള്ളെ!
കയ്യൊന്നു കുത്തിത്തലപൊക്കിക്കൊൾക,
കാലു രണ്ടും ചെററു നീട്ടിക്കൊണ്ടാലും,
കാലമാകില്ലാ ക്ലേശം ക്ഷമിപ്പിൻ,
കുത്തിയിരുന്നു പ്രസവിച്ചുവെന്നാൽ,
കുഞ്ഞിന്റെ മൂഞ്ഞി നിലംകുത്തിടപ്പോമേ,
പിമ്പിലിരുന്നു മുതുകു പിടിപ്പാൻ,

പെമ്പിറന്നോരാരുമില്ലേ കണക്കിൽ?
എന്തൊരു കഷ്ടമിപ്പെണ്ണുങ്ങൾക്കിപ്പോൾ
എന്തെന്നുമേതെന്നുമില്ലൊരു വസ്തു;
വേദനയങ്ങു തുടങ്ങുന്ന നേരം
വേഗേന ചെന്നു പുറന്തിരുമ്മേണം,
മേൽപ്പോട്ടു ശ്വാസമയയ്ക്കുതിപ്പോൾ
മെല്ലവേ കീഴ്പ്പോട്ടമത്തു കൊണ്ടാലും
കുമ്പിട്ടിരുന്നാലപായവുമുണ്ടയ്യോ!
തമ്പുരാട്ടിക്കൊ ചെറുപ്പമിതല്ലേ!
അച്ചിമാരെന്തൊന്നറിഞ്ഞൂതിപ്പോൾ?
പച്ചില കൊണ്ടന്നു താഴെ പിടിപ്പിൻ
പിള്ളത്തല ചെററു കണ്ടുതുടങ്ങി
പിന്നോട്ടു മാറിയിരിക്കെൻെറ പിള്ളേ!''

രാജാവിൻെറ പത്നിയുടെ പ്രസവ സമയത്തു മേൽപ്പറഞ്ഞവിധം ലഹളകളുണ്ടായിരുന്നു എന്നല്ലാ നാം ആ വരികളിൽനിന്നു ഗ്രഹിക്കേണ്ടത്. നമ്പ്യാർ പണ്ടത്തെ സാധാരണന്മാരുടെ ഭവനത്തിൽ ഒരു പ്രസവമുണ്ടാകുമ്പോഴത്തെ കോലാഹലം ഇന്ന വിധമാണെന്നു കാണിച്ചിരിക്കുകയാകുന്നു. ഇക്കാലത്തു പാശ്ചാത്യ രീതിയിൽ സൂതികർമ്മം പഠിച്ചിട്ടുള്ള വയററാട്ടികളും മററും ധാരാളമുള്ളതുകൊണ്ടു പ്രസവം പ്രയാസം കൂടാതേയും അയൽ പക്കങ്ങളിലെ സ്ത്രീകൾ വന്നുകൂടിയുണ്ടാകുന്ന ലഹള കൂടാതേയും കഴിയുന്നുണ്ട്. അടുത്ത കാലംവരെ നമ്മുടെ നാട്ടുകളിൽ ഉണ്ടായിരുന്ന പ്രസവ കോലാഹലത്തിൻെറ ഒരു ചിത്രമാണിത്.

"ബാലതരുണികടെ നീലതലമുടിയും
ചേലൊത്ത മുഖകളും ഫാലതിലകളും
ചേലത്തരങ്ങളുട്ടത്താലോല മിഴികളും
ആലാപ വടിവതു മേലേ കണ്ടൊരു കൂട്ടം
ബാലപ്പുരുഷർ ചെന്നു നാലു വശത്തും നിന്നു
ആലോകിച്ചോരോ കേളി ജാലങ്ങളോരോ ദിശി".

നളചരിതം.

കവി ഈ സംഗതി പറഞ്ഞതു വെറും ഒരാക്ഷേപം മാത്രമായിട്ടാണെന്നു വിചാരിച്ചുകൂടാ. അദ്ദേഹത്തിന്റെ അനുഭവത്തെ സന്ദർഭം കിട്ടിയപ്പോൾ രേഖപ്പെടുത്തിയെന്നേയുള്ളു. ഇന്നത്തേക്കാൾ അധികം വിടന്മാരും കോമാളിവേഷക്കാരും അന്നുണ്ടായിരുന്നതിനെ കാണിക്കുന്ന ഈ പ്രസ്താവം അവാസ്തവമൊ, അസംഭാവ്യമൊ ആണെന്നു പറയുവാൻ നിവൃത്തിയില്ല. കവി അദ്ദേഹത്തിന് അനുഭവമുള്ള ഓരൊ സംഗതികളെ തുള്ളലുകളിൽ സന്ദർഭോചിതമായി ചിത്രം വരച്ചു കാണിച്ചുവെന്നേയുള്ളു.

---

## അദ്ധ്യായം ൧൪.

### ഛായ.

മനുഷ്യരുടേയും പക്ഷിമൃഗാദിയുടേയും സ്വഭാവത്തെ തന്മയത്വത്തോടുകൂടി വർണ്ണിച്ചു ഫലിപ്പിക്കുവാൻ നമ്പ്യാൎക്കുണ്ടായിരുന്ന വാസനയും വശതയും ഒന്നു വേറെ തന്നെയായിരുന്നു. ആ വർണ്ണനകളെയെല്ലാം ഇവിടെ ഉദ്ധരിക്കുവാൻ

നിവൃത്തിയില്ലാത്തതിനാൽ ഓരോ ദൃഷ്ടാന്തം വീതം മാത്രമേ കാണിക്കുന്നുള്ളു.

"ചിറകിനകത്തു കടിച്ചു കിടക്കും
ചെറുപേൻ കൊത്തുകുകളിച്ചുകൾ പുഴവും
തിറവിയ കൊക്കതു കൊണ്ടു കടിച്ചതു
കൊറുകൊറെയങ്ങു കൊറിച്ചു തുടങ്ങി,
ഒരുകാൽകൊണ്ടു ശിരസ്സിൽപ്പരിചൊടു
ചൊറുകിത്തത്തി നടന്നു തുടങ്ങി".

നളചരിതം.

നമ്മിൽ അധികംപേരും വാസ്തവമായ മരാളത്തെ കണ്ടിട്ടില്ലെങ്കിലും, നാട്ടു കോഴികളെ കണ്ടിട്ടുണ്ടല്ലൊ. അവ ചിലപ്പോൾ മേൽപ്പറഞ്ഞവിധം കൊത്തിക്കൊറിക്കുന്നതും ഒരു കാൽകൊണ്ടു ചൊറിഞ്ഞു തത്തി നടക്കുന്നതും കാണുമ്പോൾ നമ്പ്യാരുടെ ഹംസം നമ്മുടെ മുമ്പിൽ പ്രത്യക്ഷപ്പെട്ടതുപോലെ നമുക്കു തോന്നാതിരിക്കുന്നതല്ല.

"ധാത്രിയിലുള്ളോരു ജന്തുക്കളൊക്കവെ
ചിത്രമെഴുതിയ പോലെ ചമഞ്ഞിതു
നില്ക്കുന്ന ജന്തുക്കളപ്പാടെ നിന്നു കി
ടക്കുന്ന ജന്തുക്കളപ്രകാരം തന്നെ,
ഉണ്ടിരിക്കുന്നവൻ കയ്യിലുരുളയും
വെച്ചങ്ങു വായും പിളർന്നു വാണീടുന്നു;
കണ്ടിരിക്കുന്നവൻ കണ്ണും തുറന്നൊരു
കൽപ്പാവപോലെ യനങ്ങാതിരിക്കുന്നു;
മുങ്ങുന്ന ചൊങ്ങാതി മുങ്ങിക്കിടക്കുന്നു
തെങ്ങുകേറുന്നവൻ തെങ്ങേലിരിക്കുന്നു;

ഉൗക്കുന്ന ഭൂസുരൻ കൈകളിൽ വെള്ളവു
മാക്കിപ്പിടിച്ചുങ്ങനങ്ങാതെ നില്ക്കുന്നു;"

ഹനുമദുൽഭവം.

വജ്രമേററ പുത്രനേയും കൊണ്ടു വായു ഗുഹയിൽ ഒളിച്ചതി നാൽ ലോകം മാരുതശൂന്യമായപ്പോഴത്തെ സ്ഥിതിയെയാണ് കവി വർണ്ണിച്ചിരിക്കുന്നത്.

"ഇത്ഥമോരോ പരിഹാസം പറഞ്ഞു ഭീമസേനൻ താൻ
ഹസ്തസംഘട്ടനത്തോടെ ഹസിച്ചുങ്ങു രസിക്കുന്നു;
മാനിനിമാർ മണിയാളാം ദ്രൌപദിയും കരംകൊണ്ടു
ങ്ങാനനത്തെ മറച്ചാശ്ശു മന്ദഹാസം ചെയ്തു മെല്ലെ".

സഭാപ്രവേശനം.

ദുര്യോധനാദികൾക്കു സ്ഥലജലഭ്രമം നേരിട്ടതിനാൽ അവക്കു പററിയ മാററിത്തം കണ്ടാണ് ഭീമനം പാഞ്ചാലിയും ചിരിച്ചത്. ഭീമസേനൻെറ സ്വഭാവത്തിനു വളരെ യോജിച്ചതായിരുന്നു കൈകൊട്ടും പൊട്ടിച്ചിരിയും. എന്നാൽ കുല സ്ത്രീയായ പാഞ്ചാലി പുരുഷന്മാക്കു പററിയ അബദ്ധം കണ്ടപ്പോൾ നൈസർഗ്ഗികമായ വിനയത്തോടു കൂടി വന്ന ചിരിയെ അടക്കി മുഖം മറച്ചു മന്ദഹസിച്ചതും വളരെ സ്വാഭാവികമാകുന്നു. ദ്രൌപദി മുഖം മറച്ചു പക്ഷെ ദുര്യോധനൻ മുതലായവർ

"നിതുള്ള ഭീക്കെന്നുറച്ചു പതുക്കെ
നിന്നുവാനുള്ളോരു വട്ടങ്ങൾ കൂട്ടി
വീരാളിപ്പട്ടുമുരച്ചു കയററി
വീരൻ പതുക്കെപ്പദം കൊണ്ടു തപ്പി
പിമ്പിൽ നടക്കുന്ന തമ്പിമാരെല്ലാം

മുമ്പിൽ നടക്കുന്ന ചേട്ടനെപ്പോലെ
ചന്തത്തിനുള്ളോരു പട്ടുമുടത്തി
കുന്തിച്ചു കുന്തിച്ചു യാത്ര തുടങ്ങി''

അവരുടെ വസ്ത്രങ്ങൾ ചരിച്ചു കയററിയതു കണ്ടതിനാലാ യിരിക്കാം. ഈ വരികൾ വായിക്കുമ്പോൾത്തന്നെ നമുക്കു ചിരി പൊട്ടുന്ന സ്ഥിതിക്കു കണ്ടവർ ചിരിച്ചതിൽ ഒട്ടും അത്ഭുതമില്ല.

"നാലഞ്ചു മാമ്പഴം മുണ്ടിൽപ്പൊതിഞ്ഞൊരു
ബാലൻ പതുക്കെപ്പടലിലൊളിച്ചു വെ
ച്ചങ്ങൊരു ദിക്കിൽപ്പഴം പെറുക്കിടുവാ
നങ്ങോട്ടു മണ്ടിത്തിരിച്ചോരനന്തരം;
കണ്ടുനിൽക്കുന്ന മറെറാരു ബാലകൻ
മുണ്ടോടു കൂടവേ മാമ്പഴം മോഷ്ടിച്ചു
കൊണ്ടുപോന്നൊക്കവേ പൂളി ഭുജിച്ചുടൻ
മുണ്ടിലണ്ടണ്ടി നിറച്ചു പൊതിഞ്ഞതു
മുന്നമിരുന്ന പടലിലൊളിച്ചു വെ
ച്ചന്യ ദിക്കിന്നു തിരിച്ചു മണ്ടിടിനാൻ''.

മൃഗമോക്ഷം.

ഇത്തരം ബാലചാപല്യം ഇന്നും നമുക്ക് അനുഭവമുള്ളതാകുന്നു. മാമ്പഴം തിന്നതിനു ശേഷം അണ്ടികൾ മുണ്ടിൽപ്പൊതിഞ്ഞു പണ്ടത്തെ സ്ഥാനത്തു വെച്ചില്ലെങ്കിൽ ബാലചാപല്യത്തിൻെറ നിർദ്ദോഷതയും രസികത്വവും മതിയാകുന്നതല്ലല്ലൊ.

"വെണ്ണയും പാലുമിരിക്കും മുറികളിൽ
ഉണ്ണി ഓട്ടക്കണ്ണുമിട്ടു നോക്കുന്നിതു

പാലും നവനീതമെല്ലാമിരിക്കുന്നൊ
രാലയം തന്നിലകത്തെഴുന്നള്ളിയും;
നാലുഭാഗത്തും മറിഞ്ഞങ്ങു നോക്കിയും
മേലാഞ്ഞു താനേ പുറത്തെഴുന്നള്ളിയും;
അമ്മ കുളിപ്പാൻ ഗമിച്ചോരനന്തരം
ചിന്മയഞ്ചെന്നോരകത്തു പുക്കീടിനാൻ;
കിങ്കിണി ജാലം കിലുങ്ങുന്ന ശങ്കിച്ചു
തങ്കരം കൊണ്ടങ്ങു പൊത്തിപ്പതുക്കവേ
കൈത്തലം കൊണ്ടുറിയെത്താഞ്ഞ കാരണം
ചിത്തത്തിൽ നല്ലോരുപായം നിനച്ചുടൻ
മത്തുങ്കണ കൊണ്ടു പാൽ നിറഞ്ഞിടുന്ന
പുത്തൻകുടത്തിനിട്ടൊന്നു കുത്തീടിനാൻ,
തിണ്ണം പൊഴിയുന്ന കാച്ച്യപാലൊക്കെയും
കിണ്ണത്തിലാക്കിക്കുടിച്ചു തുടങ്ങിനാൻ;
പെണ്ണുങ്ങളോടി വരുന്നതു കണ്ടിട്ടാ
ക്കണ്ണനും പിന്നിലൊളിച്ചു നിന്നീടിനാൻ!
ഉണ്ണി! യതെന്തെന്നുരയ്ക്കുന്നവരോടു
കണ്ണൻ മുഖം താഴ്ത്തി നിന്നു ചൊല്ലീടിനാൻ;
പൂച്ച വന്നിക്കുടം തട്ടിയുടച്ചതി
ന്റൊച്ച കെട്ടീട്ടു ഞാനിപ്പോൾ വന്നേയുള്ളു;
നിങ്ങൾക്കു സൂക്ഷ്മമില്ലാഞ്ഞാൽ വരുന്നതി
ന്നിങ്ങേതുമാവതില്ലെന്നു ധരിച്ചാലും;
ഇത്ര പൊക്കത്തിലിന്നീയുറി തൂക്കിയാ
ലിപ്രകാരമിനി മേലിലുമുണ്ടാവും;
ഉത്തരത്തിൽ നിന്നു പൂച്ച ചാടുന്നതു

നിന്നീടുവാൻ മേല പൊക്കമേറീടിനാൻ;
കള്ളങ്ങളിങ്ങിനെ യോരോന്നുരചെയ്തു
മെല്ലെച്ചിരിച്ചു ധരിച്ചു മുകുന്ദനും".

കൃഷ്ണലീല.

കൃഷ്ണൻെറ ഓട്ടക്കണ്ണിട്ടു നോക്കലും കിങ്കിണിയുടെ ശബ്ദം കേൾക്കാതിരിക്കാൻ പൊത്തിപ്പിടിക്കുന്നതും എത്താത്ത ഉറിയിലെ കുടം കടകോൽകൊണ്ടു കുത്തിത്തുളയ്ക്കുന്നതും ഗോപസ്ത്രീകളോടു മറുപടി പറയുന്നതും ഒടുവിൽ മന്ദഹാസം ചെയ്യുന്നതും വളരെ സ്വാഭാവികമാണെന്നു ബാലചാപല്യം കണ്ടിട്ടുള്ളവൎക്കു തോന്നാതിരിക്കുകയില്ല.

"കുന്നിന്മകളുമിതിന്നനുകൂലം
കുന്നിക്കുരുകുലമാലയണിഞ്ഞു,
ഒട്ടുകറുത്തൊരു പുടവയുടുത്തു,
കൊട്ടയെടുത്തൊരു കോലുമെടുത്തു,
ശങ്കരഭാമിനി കൈകളിലങ്ങഥ
ശംഖും മുടവുകൾകൊണ്ടു നിറച്ചു,
മെച്ചമിയന്നൊരു കൈവിരൽ മുഴുവൻ
പിച്ചളമോതിരമിട്ടുവിളങ്ങി".

കിരാതം.

പാൎവ്വതി കാട്ടാളസ്ത്രീയുടെ വേഷമാണ് ധരിച്ചത്. ഈ വേഷത്തെക്കുറിച്ചു നമുക്ക് അനുഭവം തോന്നുന്നതു കുറത്തികളെ കാണുമ്പോഴാകുന്നു. കാട്ടിൽ താമസിക്കുന്ന ജാതിക്കാരുടെ വേഷം ഏതാണ്ട് ഇങ്ങിനെ തന്നെയാണെന്നതിനും സംശയമില്ല.

"ആലിമ്മുകളിലണഞ്ഞു കിടക്കും
വാവലതെന്നതു പോലെ നിരക്കെ

ശക്രൻ തന്നുടെ ദേഹത്തിങ്കൽ
ഒക്കെ നിറഞ്ഞതഥ കാണാകുന്നു
ആയതു കണ്ടൊരു വിബുധന്മാരവർ
വായും പൊത്തിക്കൊണ്ടു ചിരിച്ചു"

അഹല്യാമോക്ഷം.

ഗൌതമ മഹർഷിയുടെ ശാപം സമ്പാദിച്ച ഇന്ദ്രൻെറ ആകൃതിയെയാണ് കവി കാണിച്ചിരിക്കുന്നത്. ആലിന്മേൽ തൂങ്ങിക്കിടക്കുന്ന വാവല്കളോടു സാദൃശ്യപ്പെടുത്തിയതിനാൽ സിദ്ധിച്ച തന്മയത്വം മറെറാന്നു കൊണ്ടുണ്ടാവാൻ പ്രയാസമാകുന്നു. അതുപോലെതന്നെ സ്വഭാവികമാകുന്നു വിബുധന്മാർ വായ പൊത്തിച്ചിരിച്ചത്.

"പൃഥ്വീസുരനുടെ പുത്രകുമാരരു
മത്ര കളിച്ചു വസിച്ചീടുന്നു;
അച്ഛരൻ മക്കളെയെന്ന കണക്കെ
ആശ്ചരിയം ബഹുമായാസഹിതം
വാഞ്ഛാസാകമൊരുണ്ണിയെ ഭഗവാൻ
ചാഞ്ചാടിച്ചു കളിപ്പിക്കുന്നു;
പൊക്കാക്കൈക്കൈയെന്നു പറഞ്ഞു
വിരലുപിടിച്ചു നിവർത്തി കുമാരൻ
ഇതിലിതിലതിലിതിലെന്നു പറഞ്ഞു
വിരലുകൾ ചെന്നു പിടിച്ചു നിവർത്തും;
കൌസ്തുഭമാശു പിടിച്ചു വലിച്ചു
കഴുത്തിലുടൻ കരയേറിയിരുന്നും,
മടിയിൽപ്പുക്കു സുഖേന ശയിച്ചും,
മകരക്കാതില കണ്ടു രസിച്ചും,

വിട്ടവിടമുട്ടുകൾ കുത്തിനടന്നും,
ഫണിവരതൽപ്പേ വീണു മറിഞ്ഞും,
വല്ലസാധികമാം വചനമുരത്തും,
കലിതരസേന കളിച്ചു രസിച്ചും
തൃക്കൈകൊണ്ടു പിടിച്ചു മുറുക്കി
ശീഘ്രം നിറുകയിലാഘ്രാണിച്ചും,
ലക്ഷ്മീഭഗവതി പത്താം തനയനെ
യാശ്ലേഷിച്ചു കുചങ്ങൾ കൊടുത്തും,
അവനീ ദേവിയുമവനുടെ പൂവ്വജ
മാദരവോടഥ താലോലിച്ചും,"

മാതാപിതാക്കന്മാരുടെ അടുക്കൽ കൊഞ്ചിക്കളിക്കുന്ന കുട്ടികളെ കണ്ടിട്ടില്ലാത്തവരുണ്ടെങ്കിൽ മേലുദ്ധരിച്ച വരികൾ വായിച്ചാൽ മതി; അതു കണ്ടിട്ടുള്ളവക്ക് ഈ വരികൾ വായിക്കുമ്പോൾ എത്ര അനുഭവം തോന്നുമെന്നു പറയേണ്ടതില്ലല്ലോ.

---

# അദ്ധ്യായം ൧൭.

## വൈചിത്ര്യം.

"പുരഹരനാകിയ ഭഗവാൻ തന്നുടെ
തിരുമടി തന്നിൽ വസിക്കും പാവ്വതി
തിരുമുടി ജടയിൽ സുരവാഹിനിയുടെ
തിരുമുഖവും കുളർ കൊങ്കഭായവും
പരിചൊടു കണ്ടു സഹിക്കരുതാഞ്ഞു

പുരഹരനോടഥ ചോദ്യം ചെയ്തു:
'തിരുമുടി ജടയുടെ നടുവിൽ വിളങ്ങി
പ്പരിചൊടു കാണുന്നെന്തൊരു വസ്തു?'
ഹരനതുൾ ചെയ്തിതു 'നമ്മുടെ ജടയിൽ
പെരുകിന വെള്ളം വേർപെടുകില്ല'.
'കുരള കഥിക്കരുതെന്നൊടു നാഥ!'
സരസം മുഖമിഹ കാണാകുന്നു'.
'മുഖമല്ലതഹോ ജലമതിലുളവാം
വികച സരോജമതെന്നു വരേണം'.
'വികചസരോജെ കുറുനിരനികരം
പരിചൊടു കാണ്മാനെന്തവകാശം?'
'കുറുനിരയല്ലതു മധുപാനത്തിനു
വരിവണ്ടുകൾ വന്നിണ്ണക്കൂടുന്നു'.
'പുരികക്കൊടി മുനയുഗളമിദാനീം
പരിചൊടു കാണ്മാനെന്തവകാശം?'
'പുരികക്കൊടിയല്ലവിരളമിളകും
ചെറുതിരയത്രേ, അചലതനൂജെ!'
'സരസമതാകിന-ലോചനയുഗളം
പരിചൊടു കാണ്മാനെന്തവകാശം?
'ഗിരിവരതനയെ! ലോചനമല്ലതു
കരിമീനിണ കളിയാടുകയത്രെ'.
'കരികുംഭാകൃതി കുളുർമുലയുഗളം
പരിചൊടു കാണ്മാനെന്തവകാശം?'
'കുളുർമുലയല്ലതു കോക ദ്വന്ദ്വം
നളിന സമീപേ വിളയാടുന്നു'.

"കളിവചനം വാ കാൎയ്യമിദം വാ
കരളിലെനിക്കു വിവാദമിദാനീം'.

നളചരിതത്തിൽ നിന്നുദ്ധരിച്ച ഈ വരികളിലെ അൎത്ഥ ഭംഗിയേയും ശബ്ദ ഭംഗിയേയും കുറിച്ചു പ്രത്യേകം പറയേണ്ടുന്നാവശ്യമില്ല. പുരുഷന്മാർ ചിലപ്പോഠ ഭാൎയ്യമാരെ കപടവാക്യങ്ങളെക്കൊണ്ടു വഞ്ചിക്കാറുണ്ടെന്നു കവി ഈ വരികളിൽ സൂചിപ്പിക്കുകയാണ് ചെയ്തിരിക്കുന്നത്.

"വാരണമദഹരനന്ദനനാകിയ
വാരണ വദനൻ നിഖില ജനാശ്രുദ
വാരണനിപുണൻ സമുദാസുരപിപു
വാരണ സേവിതചരണസരോജൻ,
കാരണഭൂതൻ വിമല സരോജദ
ളാരുണനയനൻ ചാരണനമിതൻ,
പ്രണതജനാഭയ ദാനവിധാനൻ,
പ്രണതപരായണനാകിയ ദേവൻ;
ഗുണഗണനിലയൻ നിത്യവുമെന്നെ
ഗ്ഗുണപതി ഭഗവാൻ കാത്തരുളേണം.
വേണിവിജിതകളേണീനതജന
വേണീ ചടുലയതാകിയ ഭഗവതി
വാണീദേവി മനോഹരയാകിയ
വാണിജനിപ്പാനെന്നുടെ നാവിൽ
വാണിടേണം സന്തതവുംകല
വാണിമണിയാം ദേവി! നമസ്തേ;
വീണാപാണേ! നിമ്പദകമലേ
വീണോരടിയനു വരമരുളേണം;

ഏണിശാബ വിലോചനയാളെ!
വീണാലാപിനി! നിൻകൃപയാലെ
വാണീഭംഗി തരംഗിണി തന്നുടെ
വേണി മധുരതയാൽ മധുപോലും
കേണീടണമതിനായടിയൻ
ക്ഷോണിതലമതിൽ വീണതി ചേലം
പാണികൾ കൂപ്പിവണങ്ങീടുന്നേൻ.”

സ്യമന്തകം.

“ധരണീസുരപ്രഭു ചെമ്പകനാടാം
അരവിന്ദാകര ദിനകരനരശൻ
ധരണീധരനുടെ ചരണാംബുജയുഗ
ശരണീകൃതനിജ കരണിയൻ ഗുരു
കരുണാമൃതരസ വരുണാലയനതി
തരുണാമിതരുചി പരിണാഹം കൊ
ണ്ടരുണാമല നവ്യകിരണാവലിയുടെ
പരിണാമായിത കരുണാകാരൻ;
അരുണാംഗുലി നവചാരുണാംഭോരുഹ
തരുണാപാംഗ സ്ഫുരണാനന്ദൻ,
ഹരിണാകനക വിതരണാദിഷുസുര
തരുണാനിതിഷു ഗുരുണാധൈര്യേ
ഗിരിണാസമഗുണനരുണാ സുമധുര
തരുണീമാനസ ഹരണോചിത നിജ
കരണോന്നതഗുണ ഭരണോദാരവി
ഹരണോദാത്തൻ, സുരണോദഗ്രൻ,
ചരണോന്മുഖ ജന ശരണോന്ദ്രൻ

— ഫദ്രമ —

ധരണീപാലനശീലൻ നരപതി
ചരണം പരിചൊടു വന്ദിക്കുന്നേൻ".

ഘോഷയാത്ര.

നമ്പ്യാർക്കു ലേശംപോലും പ്രയാസമില്ലാതെ അർത്ഥപുഷ്ടിയോടും ശബ്ദഭംഗിയോടുംകൂടി മണിപ്രവാളകൃതി നിർമ്മിക്കാൻ കഴിയുന്നതിനു ദൃഷ്ടാന്തമായിട്ടാണു് മേൽ എഴുതിയ വരികൾ കാണിച്ചിരിക്കുന്നതു്. ഇതുപോലത്തെ ദൃഷ്ടാന്തങ്ങൾ എത്ര വേണമെങ്കിലും അദ്ദേഹത്തിന്റെ തുള്ളലുകളിൽനിന്നു് ഉദ്ധരിക്കാൻ പ്രയാസമില്ല.

"അംഭോജനാളത്തിലുമ്പർമതിൻ പൊരു
ളമ്പതു പത്തു രണ്ടിൽപ്പെരുകിട്ടു
പഞ്ചാക്ഷരം തടിസ്സാപാലതല്പപുഷ്പ
സഞ്ചയന്തന്നിൽ മറഞ്ഞു നികരുന്ന
സന്താനവേദപ്പൊരുളുകൾ മെച്ചിട്ടു
താമരസാക്ഷന്റെ മെത്തടെ താഴത്തു
താങ്ങിക്കിടക്കുന്നവനെ ച്ചുമക്കുന്ന
വമ്പന്റെ കൊമ്പന്റെ കൊമ്പൊന്നൊടിച്ചോന്റെ
ചേട്ടനെപ്പേടിച്ചു നാട്ടിന്നു പോയോന്റെ
ചട്ടിന്റെ കൂട്ടിന്റെ കോട്ടം തീർപ്പുവ
ന്നിക്കഴുത്തറുത്തോരു പുരുഷനൊ
നുള്ളം തെളിവോടു വന്നു തുണയ്ക്കണം".

കല്യാണസൗഗന്ധികം.

"ചന്ദ്രകലാധരന്റെ സാന്ദ്രമാം സേവ ചെയ്യാൻ
ചന്ദ്രപ്രതിമൻ വീരൻ സാന്ദ്രപ്രസാദത്തോടെ

അഞ്ചുള്ള ചങ്ങലകളഞ്ചും വെവ്വേറെയാക്കി
ആറിൽക്കടന്നു പിന്നെ ഏഴുള്ള മാർഗ്ഗത്തൂടെ
എട്ടുള്ള പെട്ടകങ്ങളെട്ടും തുറന്നുവെച്ചു;
ഒമ്പതാം വാതലപ്പോൾ ബന്ധനം ചെയ്തു ധീരൻ,
പത്തുള്ള ദിക്കിൽക്കൂടെ പേർത്തും സഞ്ചാരം ചെയ്തു;
ആയിരമിതളുള്ള താമരയിതൾ പല
ഭൃംഗം പറന്നു പല ഭൃംഗികയായുള്ളോരു
പിംഗലയിഡ തന്നിൽപ്പിന്നെ സുഷുമ്ന തന്നിൽ
ഒക്കെക്കടന്നു പിന്നെ ദുർഘടനദികളും
ജിഹ്വാഗ്രഖണ്ഡത്തിന്റെ അഗ്രേ കടന്നു വീരൻ
സൂര്യന്റെ ദിക്കിൽച്ചെന്നു സൂര്യപ്രതിമൻ ധീരൻ
പഞ്ചാരപ്പായസങ്ങൾ കുടിക്കേണ്ടിട്ടുള്ള
തഞ്ചാതെ സേവചെയ്തു പായസപ്രിയ സഖി"

കിരാതം.

---

(1) അഞ്ചു ചങ്ങലകൾ-പഞ്ചപ്രാണങ്ങൾ

(2) ആറ-യോഗാഭ്യസത്തിനുള്ള ആറു കർമ്മങ്ങൾ

(3) ഏഴുള്ള മാർഗ്ഗം-ഏഴുപാധികൾ

(4) എട്ടുള്ള പെട്ടകങ്ങൾ-ശരീരത്തിന്റെ എട്ടു പ്രധാന ഭാഗങ്ങൾ

(5) ഒമ്പതാംവാതൽ - ജ്ഞാനസിദ്ധിക്കു തടസ്ഥങ്ങളായ പ്രമാദം, ആലസ്യം മുതലായ വികാരദോഷങ്ങൾ

(6) പത്തുള്ള ദിക്ക്-കഴുത്ത്, മുഖം, മൂക്ക്, കണ്ണ് മുതലായ പത്തു സ്ഥാനങ്ങൾ

(7) താമരയിതളുകൾ-ഹൃദയസരോജത്തിന്റെ ഇതളുകൾ

(8) ഭൃംഗങ്ങൾ-ചേതോവികാരങ്ങൾ

സാധാരണ പദങ്ങൾകൊണ്ട് അർത്ഥത്തെ നിഗ്രഢമാക്കി ഗൌരവമുള്ള കാര്യങ്ങൾ പറയുന്നതിന നമ്പ്യാർക്കുള്ള നിഷ്പ്രയാസതയെ തെളിയിക്കുന്നതാണ് മേലുദ്ധരിച്ച വരികൾ. സാംഖ്യയോഗാദി ശാസ്ത്രങ്ങളിൽ നമ്പ്യാർക്കുണ്ടായിരുന്ന പാണ്ഡിത്യത്തെ തെളിയിക്കുന്നതാണ് ഈ വരികൾ.

"കമലലോചന ജയഹരെ!
ഖലവിനാശ ജയ ഹരെ!
ഗരുഡ വാഹന ജയ ഹരെ!
ഘനമനോഹര ജയ ഹരെ!
ങ, ഞ, ണ ലിപിമയ ജയഹരെ!
ചലിതകുണ്ഡല ജയഹരെ!

---

(9) പിംഗല-പ്രസൂത താമരയുടെ മേൽഭാഗത്തുള്ള ജാഗരതി സ്ഥാനം.

(10) ഇഡ-ആ താമരയുടെ പാർശ്വഭാഗം.

(11) സുഷുമ്ന-പിംഗലയുടെ ഉപരിഭാഗത്തുള്ള വഹ്നിമണ്ഡലാകാരമായ സ്ഥാനം.

(12) ദർഘടനദികൾ-നാഡിശാഖാസഹസ്രം.

(13) ജിഹ്വാഗ്രഖണ്ഡത്തിൻെറ അഗ്രം-സുഷുമ്നയുടെ മുകളിലുള്ള നാദസ്ഥാനം.

(14) കൃഷ്ണൻെറ ിക്ക്-ചിത്തവൃത്തിയുടെ ആസ്പദമായ മനോവഹനാഡി.

(15) പഞ്ചാരപ്പായസങ്ങൾക്കൂടികലർന്നിട്ടുള്ളത്-ബ്രഹ്മജ്ഞാനം.

— ഫദ്ന —

ഛലിതരിപുകുല ജയഹരെ!
ജലദവിഗ്രഹ ജയഹരെ!
ഝടിതിപാലയ ജയഹരെ!
ഞ, ജ, ണ, മുഖമയ ജയഹരെ!
ടലനവിരഹിത ജയഹരെ!
ഠനതഖഗരഥ ജയഹരെ!
ഡമരദ്ദുരഗ ജയഹരെ!
ഢവരഗാചല ജയഹരെ!
ണളിനസമമുഖജയഹരെ!
തരുണഗുണഗണ ജയഹരെ!
ഥതതിവിഘ്ന ജയഹരെ!
ദനുജസൃതഹര ജയഹരെ!
ധരണിപാലക ജയഹരെ!
നമിതരിപുകുല ജയഹരെ!
പരമപൂരുഷ ജയഹരെ!
ഫലിതസുചരിത ജയഹരെ!
ബഹളതമിഭയ ജയഹരെ!
ഭജനപരിചിത ജയഹരെ!
മരണഭവഹര! ജയഹരെ!
യജനപരിചിത ജയഹരെ!
രജനിചരഹര ജയഹരെ!
ലളിതഹരസ്തുതജയഹരെ!
വരദമുരഹര ജയഹരെ!
ശരണമയിഭവ ജയഹരെ!
ഷഡൃതുപാലക ജയഹരെ!

സകലമലഹര ജയഹരെ!
ഹവനഫലകര ജയഹരെ!
ളടഹകടിതട ജയഹരെ!
ക്ഷപിതരിപുഭട ജയഹരെ!

ത്രിപുരദഹനം.

അക്ഷരമാലയായി നിമ്മിച്ച ഈ സ്തോത്രത്തിന്റെ വൈചിത്ര്യം അവർണ്ണനീയം തന്നെ. ങ, ഞ’ ണ, എന്നീ മൂന്ന ലിപികളേയും അർത്ഥത്തോടുകൂടിത്തന്നെയാണ് ഉപയോഗിച്ചിരിക്കുന്നത്. ‘ങ’ എന്നതു സവ്വദേവതാവാചകവും ‘ഞ’ എന്നതു മൂന്ന ശക്തികളുടെ വാചകവും ‘ണ’ എന്നതു ത്രിമൂർത്തി വാചകവുമാകുന്നു. ഇങ്ങിനെയുള്ള ഓരോ പ്രയോഗങ്ങളിൽ നിന്നാണ് നമ്പ്യാരുടെ പാണ്ഡിത്യം പ്രത്യക്ഷപ്പെടുന്നത്. ശബ്ദാലങ്കാരവും അർത്ഥാലങ്കാരവും കൂട്ടികലർത്തി നിഷ്പ്രയാസേന കവിത നിമ്മിക്കുവാൻ നമ്പ്യാൎക്കുണ്ടായിരുന്ന സാമർത്ഥ്യം ഒന്നു വേറെ തന്നെയായിരുന്നു. ഇത്തരം പ്രയോഗങ്ങളുടെ ഒഴുക്കും ഭംഗിയും വീക്ഷിച്ചു സാധിച്ചിട്ടുള്ളതല്ലെന്നും സ്വയമേവ ആഗതമാണെന്നും നിഷ്പ്രയാസേന ഗ്രഹിക്കാമല്ലോ.

# അദ്ധ്യായം ൧൩.

## രസങ്ങൾ.

രസങ്ങളെ കുറിച്ചു വിദ്വാന്മാരുടെ ഇടയിൽ വലുതായ വിവാദവും ഭിന്നാഭിപ്രായവുമുണ്ട്. അതിലും വിശേഷിച്ചു ദ്രാവിഡ വൃത്തങ്ങളിൽ രസങ്ങളെ അനുഭവയോഗ്യമാക്കത്തക്കവണ്ണം പ്രയോഗിക്കുവാൻ പ്രയാസമാണെന്നു ചില പണ്ഡിതന്മാർ അഭിപ്രായപ്പെടുന്നതിൽ അൽപ്പം വാസ്തവമില്ലെന്നു പറയാതെ നിവൃത്തിയുമില്ല. അതിലും വിശേഷിച്ചു പച്ചമലയാളത്തിൽ ശൃംഗാരം, വീരം, കരുണം എന്നീ രസങ്ങൾ സ്ഫുരിപ്പിക്കുവാൻ വളരെ പ്രയാസവുമാകുന്നു. എങ്കിലും നമ്പ്യാർ അദ്ദേഹത്തിൻെറ തുള്ളലുകളിൽ ഓരോ രസങ്ങൾ കഴിയുന്നത്ര വരുത്താൻ ശ്രമിക്കാതിരുന്നിട്ടില്ല. പക്ഷെ നമ്പ്യാൎക്കു സഹജമായ ഹാസ്യരസത്തിൻെറ പ്രതിഫലനമില്ലാത്ത രസങ്ങൾ തുള്ളലിൽ വളരെ അപൂൎവ്വമാകുന്നു.

രസസ്ഫുരണ വിഷയത്തിൽ നമ്പ്യാർ തീരെ ക്ലേശിച്ചിട്ടില്ലെന്നാണ് തോന്നുന്നത്. ഓരോ സന്ദർഭത്തിൽ പറയേണ്ടതായി വരുന്ന സംഗതികളെ വന്നവഴി തട്ടിവിടുമ്പോൾ ആ സന്ദർഭത്തിനു യോജിച്ച രസം ചിലപ്പോൾ മററു രസത്തോടു, പ്രത്യേകിച്ചും ഹാസ്യരസത്തോടു സമ്മിശ്രമായിപ്പോകുന്നതുകൊണ്ട് അതു ശാസ്ത്രവിധിക്കു യോജിക്കാതെ വരുന്നുണ്ട്. എങ്കിലും ചില രസങ്ങളുടെ മാതൃകയ്ക്കായി ചില വരികൾ ഇവിടെ ഉദ്ധരിക്കാം.

തുള്ളലുകളിലെ മുഖ്യരസം പ്രായേണ ഹാസ്യപ്രധാനമാകുന്നു. അതങ്ങിനെയായിത്തീൎന്നതിനു പ്രധാനമായ കാരണം തുള്ളൽ ചാക്യാർ കൂത്തിനെ അനുകരിച്ചു നിൎമ്മിച്ചതുകൊണ്ടാണെന്നതിനു സംശയമില്ല. പരിഹാസ ഫലിതങ്ങൾ കൊണ്ടാണ് നമ്പ്യാർ തുള്ളലുകളിൽ കാൎയ്യാകാൎയ്യങ്ങളെ പ്രതിപാദിച്ചിരിക്കുന്നത്.

"ദുരിതസമൂഹമശേഷമെടുത്തിഹ
തരുണീരൂപം തീൎത്തു വിരിഞ്ചൻ
തരുണന്മാരെദ് ദുരിതക്കുഴിയിൽ
തരസാ തള്ളിമറിപ്പാനുള്ളൊരു
പെരുവഴിയായിതു തരുണീരൂപം.
അരുവയർ മീതേ രോമാവലിയെ
ന്നൊരു തണലുള്ള നടക്കാവിടയിൽ
മല രണ്ടുണ്ടു വഴിക്കിരുപുറവും
മുലയെന്നുള്ളൊരു പേരുമതിന്നു്
മുഞ്ഞിയതാകിന്നൊരമ്പലമവിടെ
കാന്തിയുമുണ്ടധരാമൃതസാജ്ഞം
നാസികയാകിന ചിറമേൽക്കൂടെ
നയനമതാകിന തോടുകടന്നു
തലമുടിയാകിന കാട്ടിൽപ്പുക്കാ
ലലസത തീൎന്നു തണുപ്പിച്ചിരിക്കാം
അക്കാടങ്ങു കടന്നാൽ കാണാം
അക്കാത്മജനുടെ വീടുമടുക്കൽ".
"മൂത്രമലാദി ധരിപ്പാനുള്ളൊരു
പാത്രമതാകിന വേശ്യാസ്ത്രീകടെ

ഗാത്രം കണ്ടു കൊതിപ്പാനേതൊരു
ശാസ്ത്രംകൊണ്ടു സമർത്ഥിക്കുന്നു?
മണ്ണുകൾ കൊണ്ടൊരു പിണ്ഡമുരുട്ടി
കണ്ണും മൂക്കും വായും ചെവിയുമി
വണ്ണം ചില തുളയഞ്ചു തുളച്ചു
പെണ്ണെന്നങ്ങിനെ പേരുമതാക്കി
പൊണ്ണന്മാരുടെ ചിത്തമിളക്കാൻ
അണ്ഡജവാഹന ദേവൻ പലപല
ഖണ്ഡമതാക്കി ഞെരിഞ്ഞിഹ വിട്ടിതു".

ശീലാവതീചരിതം.

"സ്രഷ്ടാ പിന്നെയും കാണാവുന്നു:
ഓടിനടന്നു വിയർത്തു വലഞ്ഞും
താടിയിൽ നിന്നു ജലങ്ങൾ പൊഴിഞ്ഞും
കോടിയുടുപ്പിഴിഞ്ഞതിനുടൻ
[illegible]
പാളത്താറു കിഴിഞ്ഞും [illegible]
തോളിലണിഞ്ഞൊരു വസനാഞ്ചലവും
ദണ്ഡും കുണ്ഡിക [illegible]
യെന്നല്ലേ [illegible]
മൊട്ടു കളഞ്ഞും [illegible]".

[illegible]

ശീലാവതി ചരിത്രത്തിൽ നിന്നുദ്ധരിച്ച വരികൾ ശീലാവതി ഭർത്താവിൻെറ അനർഹമായ മോഹത്തെ നശിപ്പിക്കുവാൻ വേണ്ടി സ്ത്രീയുടെ ഒരു ചിത്രം കാണിച്ചു കൊ

ടുക്കുന്നതാകുന്നു. ഇതിൽ സ്ത്രീകളെ ഹസിക്കുകയാണെങ്കിലും അതല്പം ഗൌരവത്തോടുകൂടിയാണ്. രാവണൻെറ പത്താമത്തെ തലയറുത്ത് ഹോമിക്കുവാൻ ഭാവിച്ച സമയത്തു ബ്രഹ്മാവു പരിഭ്രമിച്ച് ഓടിവരുന്നതാണ് രാവണോത്ഭവത്തിൽ നിന്നുദ്ധരിച്ച വരികൾ. ബ്രഹ്മാവിൻെറ നിലയാലോചിക്കുമ്പോൾ, സന്ദർഭം ഗൌരവമുള്ളതായിരുന്നെങ്കിലും, ആ വരവിൻെറ വർണ്ണന പരിഹാസപരമാണെന്നതിനു സംശയമില്ല. നമ്പ്യാരുടെ ഏതു തുള്ളൽ എടുത്താലും അതിൽ പല സ്ഥലത്തും ഹാസ്യരസം സ്ഫുരിക്കുന്നതായി കാണാതിരിക്കുകയില്ല. തുള്ളലുകളിലെ പ്രധാന രസവും അതു തന്നെയാണ്.



"ഉദ്ധതമതിനരപതി തന്നുടെ വാക്കുകൾ കേട്ടു
ബുദ്ധിയിലതി കനിവു കലൎന്നു കുതുകമിയന്നു ഹനുമാൻ
വർദ്ധിതതര ധവളഹിമാചല സന്നിഭതുംഗ ശരീരൻ
നെടുതാകിയ കൊടിമരമെന്ന കണക്കു തടിച്ചൊരു വാലും
തുടുതുടനയനങ്ങളുമമ്പൊടു ചെമ്പുകിടാരം പോലെ
കുടിലാകൃതി ശശികല പോലെ വിളങ്ങിന ദന്തകദംബം
ചടുലസ്ഫുട സടകളുമിട കലരുന്ന ഭയങ്കര മുഖവും
പരിഘത്തൊടു പട പൊരുതിടിന പൃഥുതരകരദണ്ഡയുഗം
കരതല നഖനികരനികായവു മുൽക്കടകണ്ഠമകുണ്ഠം
ഗിരിവരസമമാകിന മാൎവ്വിടമുരുതരമുദരമുദാരം
ഉരുതരകടി തടമഥ തുടകളുമുടമയിലതി ഗംഭീരം
ലങ്കാപുര ഗോപുരമതിലുതകത്തൊരു ജംഘായുഗളം
കിങ്കരകുലമിടിപൊടിയാക്കിന പടുതരമടിമലർ വടിവും
ശങ്കരശിവ ഭുവന ഭയങ്കരമാകിന വിപുല ശരീരം

— ഫന്വ —

ശശധരനിഭധവളമതിങ്ങിനെ കാട്ടി ഹനൂമാൻ
ഉൽക്കട കടുദീർഘനിനാദവുമത്ഭുതകിലുകിലരവവും
മൎക്കടകുലമകുടമഹാമണി തന്നുടെ തടിയുടെ വടിവും
കൎക്കശതര ചരണാദികൾ ഭീഷണവേഷവിശേഷം
മുഷ്ക്കരമത്തു മൂന്നു ജഗത്തിലുമുത്തമമൈത്ര വിചിത്രം!
അംബരതലമൊക്കെ നിറഞ്ഞു കവിഞ്ഞു വിളങ്ങിന രൂപം
അംബുധിയുടെ ലംഘന സമയസമുദ്ധൃതമെന്നതു പോലെ
വെണ്മയിലൊരു വിന്ധ്യമഹാചല ശിഖരമടന്ന് കണക്കെ
കണ്മിഴികളിലമ്പൊടു കണ്ടു വിരണ്ടു വൃകോദരവീരൻ
എന്തൊരു മറിമായമിതിങ്ങിനെ സംഗതി വന്നതിദാനീം
എന്തിനി ഞാനിഹ ചെയ്യേണ്ടതുമിദമെന്തൊരുവിസ്മയമേവം
ചിന്തയിലുടനിങ്ങിനെ തിങ്ങിന തീവ്രതരഭയമോടെ
കുന്തികുമാരൻ വിരവൊടു പരവശഭാവമിയന്നിതദാ"

കല്യാണസൌഗന്ധികം.

"അട്ടഹസിച്ചുഹസിച്ചു കൊണ്ടിങ്ങിനെ
മുഷ്ടിയാൽ പ്പെട്ടെന്നിടിച്ചിതു തൂണതിൽ
വട്ടം തിരിഞ്ഞു ഞെരിഞ്ഞൊരു തൂണിൽ നി
ന്നട്ടഹാസം കേട്ടു ഞെട്ടി ലോകത്രയം
വട്ടത്തിലുള്ളൊരു ദൃഷ്ടിയും ദംഷ്ട്രയും
അഷ്ടബാഹുക്കളും നിഷ്ഠുരനാദവും
ഞെട്ടുമാറുള്ളൊരു ഘോരസ്വഭാവമാ
യ്പ്പൊട്ടിപ്പുറപ്പെട്ട നേരമത്രെന്നും
ഞെട്ടിഭയപ്പെട്ടു കൊണ്ടെട്ടു ദിക്കിങ്കലും
ദൃഷ്ടികൾ കൊണ്ടു നോക്കീട്ടുമണ്ടും വിധൌ".

പ്രഹ്ലാദചരിതം.

— ഭയാനകം —

ഭയങ്കരമായ ഒരു രൂപത്തെ പദങ്ങൾകൊണ്ടു വർണ്ണിക്കുന്നതിനാൽ ശ്രോതാക്കളുടെ മനസ്സിൽ ഭയവികാരത്തെ ജനിപ്പിക്കുവാൻ വളരെ പ്രയാസമാകുന്നു. കവി വർണ്ണിച്ച വിധമുള്ള ഒരു രൂപം ദൃഷ്ടിഗോചരമാകുന്നപക്ഷം ഏതു ധീരനും ഒന്നു ഞെട്ടാതിരിക്കുന്നതുമല്ല. ദൃഷ്ടിഗോചരമല്ലാത്ത ഒരു രൂപത്തെ മനുഷ്യൻെറ വിഭാവനയിൽ നിർമ്മിച്ചതിനു ശേഷം അതു വികാരത്തെ ചേഷ്ടിപ്പിക്കുമ്പോൾ മാത്രമേ ശ്രവണമാത്രത്താൽ ഭയത്തെ ജനിപ്പിക്കുകയുള്ളൂ. അതുകൊണ്ടാണ് വാഗ്മൂലമായി ഈ രസത്തെ അന്യനിൽ ജനിപ്പിക്കുവാൻ പ്രയാസമാകുന്നത്.

"പാണ്ടുപിടിച്ചു വെളുത്തു ശരീരം
നീണ്ടു കുഴത്തും മുഞ്ഞിചുളിഞ്ഞു
കോലുകൾ പോലെ മെലിഞ്ഞു കുഴഞ്ഞൊരു
കാലും കയ്യും കണ്ടാൽ വികൃതം
എല്ലുമികച്ചു പല്ലുഗമിച്ചു
കണ്ണുകുഴിഞ്ഞു കാഴ്ചകുറഞ്ഞു
കണ്ണുമടച്ചു കാലുപിടിച്ചു
മൂക്കും താടിയുമൊന്നിച്ചിട്ടും
വാക്കിനു മൂർച്ച കുറഞ്ഞില്ലൊട്ടും
താടിയുമൊട്ടു കൊഴിഞ്ഞു തുടങ്ങി
തലയിൽക്കാണ്മാനില്ലൊരു രോമം
കണ്ണാടിക്കു സമാനം നല്ല
കഷണ്ടി പിടിച്ചു മിനുത്തു ശിരസ്സും
കണ്ണിൽപ്പീള നിറഞ്ഞു നിറഞ്ഞൊരു
വെണ്ണ കണക്കിനു കാണാം വെളിയിൽ

— ഫന്നർ —

പൊയ്യല്ലിവനുടെ വാനാററം കൊ
ണ്ടയ്യോ! ശിവ! ശിവ! പാരമസഹ്യം!"

ശീലാവതീചരിതം.

"നരച്ച രോമമെപ്പേരും ജരച്ച തോലുകൾ ചുക്കി
ച്ചുളിഞ്ഞു കണ്ണുകൾ രണ്ടുമിളിഞ്ഞു മാറ്റിടം പാരം
കിഴിഞ്ഞു മൂക്കിനോടെത്തിക്കുഴിഞ്ഞു താടിയും ചുണ്ടും
കുഴഞ്ഞു കാലുകൾ രണ്ടും തലയിൽ രോമമില്ലെന്ന
ല്ലളവേ കണ്ണാടി കാണാം, വലിയ കുഷ്ഠവും വന്നു
പിടിച്ചു സന്ധികൾതോറും പുഴുത്തു ഭൂരി ദുർഗ്ഗന്ധം
മുഴുത്തു മൂക്കിലെശ്ലേഷ്മം കൊഴുത്തു ചഞ്ചലമായി
കുഴുത്തും മുഞ്ഞിയും പിന്നൊക്കുഴിഞ്ഞു ദേഹവും ചോര
യണിഞ്ഞു കൈവിരലൊട്ടു മുറിഞ്ഞു വീണുമക്കാലം
അറിഞ്ഞു തൽപ്രകാരങ്ങൾ പറഞ്ഞുകേൾക്ക വൈഷമ്യം
ചുമയ്ക്കുന്നേരമേ ജീവൻ ഗമിക്കുമെന്നു തോന്നീടും
ക്ഷമിക്കാതെ വടികുത്തിഗ്ഗമിക്കുമപ്പൊഴേയങ്ങു
പിടച്ചു വിഴുമന്നേരം പിടിച്ചുനിർത്തുമാഭാര്യ".

നാളായണീചരിതം.

ബീഭത്സമായ ആകൃതിയിലുള്ള പല മനുഷ്യരേയും നാം കണ്ടിട്ടുള്ളതുകൊണ്ടു പ്രസ്തുത വർണ്ണനകൾ വായിക്കുമ്പോൾത്തന്നെ നമ്മുടെ മനസ്സിൽ ആ വികൃത രൂപത്തിന്റെ ഒരു പ്രതിമ പ്രയാസം കൂടാതെ പ്രത്യക്ഷപ്പെടുന്നതിനാൽ ഈ രസം നമുക്ക് അനുഭവമുള്ളതായിത്തീരുന്നുണ്ട്.

"നന്ദനന്ദന സുന്ദരാനനനന്ദനീയ ഗുണാംബുധെ!
കുന്ദസുന്ദരമന്ദഹാസ മുകുന്ദ! മാധവ! പാഹിമാം

— ഫന്ദ —

ചഞ്ചലായതചാരുലോചന! പഞ്ചബാണ സമാകൃതെ!
ചഞ്ചലാമല നീലകുന്തള! മഞ്ജുളാനന പാഹിമാം
ഗോകുലേശ നമോസ്തുതെ! ജയഗോപബാല! നമോസ്തുതെ!
ഗോപികേശ! നമോസ്തുതെ! ജയഗോധനായ നമോസ്തുതെ.
സാധുലോക ശിഖാമണെ! പരമാത്മമൊക്കെയുമിങ്ങിനെ
ബോധിയാഞ്ഞടിയൻ പിഴച്ച പിഴയ്ക്കൊട്ടുക്കവുമില്ലഹൊ
മുഷ്ടികൊണ്ടു ഹനിച്ചതും ബഹു കഷ്ടമാസ്പിട കൊണ്ടതും
നിഷ്ഠുരം പിടിപെട്ടതും ചില തട്ടുമുട്ടുകൾ ചെയ്തതും
വാലുകൊണ്ടടിയിട്ടതും മമ കാലുകൊണ്ടിഹ തൊട്ടതും
പീലിജാലമൊടിച്ചതും വനമാല വന്നു പിടിച്ചതും
എന്നുവേണ്ട മമാപരാധമിതൊക്കെയിന്നതിദാരുണം
എന്നെനിക്കു ശമിക്കുമീ ദുരിതങ്ങളൊക്കെ ദയാനിധെ!
കണ്ട ഗോഷ്ഠികൾ കാട്ടുവാൻ മികവുള്ള കൂട്ടമിതെന്നതു
കൊണ്ടൽവർണ്ണനറിഞ്ഞു കൊണ്ടു സഹിക്കിലേ ഗതിയുള്ളൂമേ"

സ്യമന്തകം.

"പാഹിപാഹി പങ്കജാക്ഷ! പാഹിപാഹി പത്മേക്ഷണ!
പാഹി പാഹിപയോനിഭ! പാലയശൌരെ!
ദുർവ്വാസസ്സാമെന്നുടെയദുർവ്വാസന കൊണ്ടു തന്നേ
ഈ വിധം വലയുമാറായുർവ്വീവല്ലഭാ!
ത്വൽപ്രിയനാമംബരീഷനൽപ്പനെന്നു കൽപ്പിച്ചല്പം
അപ്രിയം ഞാൻ ചെയ്തുപോയി ഉൽപ്പലനേത്രാ!
ക്രോധം കൊണ്ടു ചെയ്തോരപരാധമൊക്കെ ക്ഷമിച്ചു നീ
മാധവാ! നിന്നായുധത്തിബാധ തീർക്കേണം"

അംബരീഷചരിതം.

ഭക്തിരസത്തെ ഉദ്ദീപിപ്പിക്കുന്നതായ പല പദങ്ങളും തുള്ളലുകളിൽ പല സന്ദർഭങ്ങളിലും നമ്പ്യാർ നിർമ്മിച്ചിട്ടുണ്ട്. മേൽ ഉദ്ധരിച്ച രണ്ടു പദങ്ങളിലും പശ്ചാത്താപത്തോടുകൂടിയ പ്രാർത്ഥനകളാകയാൽ അവ ഹൃദയംഗമങ്ങളുമാകുന്നു.

"ദേവദേവ! ദീനബന്ധോ!
ദേവകീ നന്ദനാ! ശൌരെ!
ദൈവമേ! ഞാനെന്തുചെയ്‌വൂ?
കൈവല്യമൂർത്തേ! ദേവാ!
കാരുണ്യമില്ലാഞ്ഞിട്ടോരോ
ദുര്യോഗങ്ങൾ കൈവന്നിന്നു
പാർത്താലാവതെന്തയ്യോ!
മന്നവനഗ്രജൻ ധർമ്മ
നന്ദനന്തന്നെയും പിന്നെ
അന്യരേയുമെങ്ങിനെ ഞാൻ
ചെന്നു കാണുന്നു?
പാണ്ഡവനർജ്ജുനനാണും
പെണ്ണുമല്ലാതെയായെന്നു
കണ്ണനും മററുള്ളവരും
പരിഹസിച്ചീടും;
പാരിലുള്ള വൈരികളെ
പോരിലാശു സംഹരിപ്പാൻ
പാർവ്വതീശൻ തന്നോരസ്ത്രം
പാഴിലായല്ലൊ!

— ഫന്റു —

പുണ്ഡരീക വിലോചന!
ഷണ്ഡനാമെനിക്കു പാർത്താൽ
ഗാണ്ഡീവം കൊണ്ടെന്തു ഫലം?
അണ്ഡജവാഹനാ! നാഥാ!
പരിതാപവാരിധി തന്നിൽ
പരിചോടുഴലുന്നെന്നോരെ
കരുണാസിന്ധോ! ഗോപീനാഥ!
പരിപാലിക്കേണം"

നിവാതകവചവധം.

"വേദിയെന്ത്രാ! കേട്ടാലും നീ!
ഖേദമുള്ളിലുള്ളതെല്ലാം
സോദരനും താതൻ താനും
മാതാക്കന്മാരും;
മന്ത്രികളും കൂടി മെല്ലെ
മന്ത്രിക്കുന്നു പോലുമയ്യൊ!
യന്ത്രികളെല്ലാരും നമ്മെ
വഞ്ചിച്ചീടുന്നു;
അശുഭമൂർത്തിയായുള്ളോരു
ശിശുപാലനു കല്പിച്ചപോൾ
ശിശുവാമെന്നെ ദാനം ചെയ്‌വാൻ
ശിവ! ശിവ! ശംഭോ!
പറയൻ കയ്യിൽപ്പശുവേ മേപ്പാൻ
പരിചിനോടേകുന്ന പോലെ
പറയുന്നിതു കേൾക്കുന്നോരു
മാനുഷരെല്ലാം;

കരുണയില്ലെന്മാതാവിനും
ഗുരുവിനും സോദരന്മാക്കും
മരണഖേദം പോലെ ഖേദം
മനസിമേ ജാതം;
കരുണാസിന്ധു കാർവർണ്ണന്റെ
ചരണപങ്കജങ്ങൾ രണ്ടും
ശരണം തന്നെ രുഗ്മിണിക്കാ
യ്‌വരണ മിക്കാലം";

രുഗ്മിണീസ്വയംബരം.

മേൽ ഉദ്ധരിച്ച പദങ്ങളിലെ ശോകരസം സ്പഷ്ടമാകുന്നു.




# അദ്ധ്യായം ൧൦.

## പഴഞ്ചൊല്ലുകളും സദാചാരവാക്യങ്ങളും.

പഴഞ്ചൊല്ലുകളേയും സദാചാരവാക്യങ്ങളേയും സമയോചിതമായും ഭംഗിയായും നമ്പ്യാർ തുള്ളലുകളിൽ പ്രയോഗിച്ചിട്ടുള്ളതുപോലെ പഴയ കവികളും പുതിയ കവികളും അവരുടെ കൃതികളിൽ ഉപയോഗിച്ചിട്ടില്ലെന്നു നിസ്സംശയം പറയാവുന്നതാണ്. ഈ നിരൂപണത്തിൽ അവയും വായനക്കാരുടെ രസത്തിനായി അല്പം ഉദ്ധരിക്കുന്നത് അനുചിതമായിരിക്കുകയില്ലെന്ന വിശ്വാസത്താൽ ഏതാനും ചിലവ താഴേചേർക്കുന്നു.

## —* ഫന്നൻ —

(1) "പണമെന്നുള്ളതു കയ്യിൽ വരുമ്പോൾ
ഗുണമെന്നുള്ളതു ദൂരത്താകും
പണവും ഗുണവും കൂടിയിരിപ്പാൻ
പണിയെന്നുള്ളതു ബോധിക്കേണം".

(2) "ഋണവും വന്നു മുഴുത്തെന്നാകിൽ
തൃണവും പുരുഷനുമില്ലൊരു ഭേദം".

(3) "പൊക്കിൾക്കൊടിയും വീണില്ലിവനെയെ
ട്ടക്കരുതോവാനെന്തിഹ ദോഷം?
മുലകുടിയെന്നതിൽ മുമ്പേ കുഞ്ഞിനു
കുലസംബന്ധമതില്ലതു നൂനം".

(4) "ശാത്രു ബലിക്കരിയില്ലാത്തവനി
ച്ഛാത്തത്തിനു മതിമോഹം പാരം,
താനുണ്ണാത്തൊരു തേവർ വരത്തെ
ദാനം ചെയ്വാനാളായ്വരുമൊ?"

(5) "മാനിനിമാരിൽ വലഞ്ഞൊരു പുരുഷനു
ഹാനികൾ പലവക വന്നു ഭവിക്കും;
മാനക്ഷയവും ദ്രവ്യക്ഷയവും
സ്ഥാനക്ഷയവും ദേഹക്ഷയവും
ധർമ്മക്ഷയവും കർമ്മക്ഷയവും
ധൈര്യക്ഷയവും കാര്യക്ഷയവും".

(6) "കൈക്കൽപ്പണമില്ലാതെ വരുമ്പോൾ
കടവും വന്നഥ തലയിൽക്കേറും
പൊക്കം പിന്നെ സ്ത്രീജന സംഗം
പൊക്കണമൊന്നിഹ തോളിൽക്കേറും".

(7) "ചെന്നു കെട്ടുകയേക്കാൾ നിന്നു കെട്ടുക നല്ലൂ".

(8) "തന്നെക്കാൾവലിയോനെ താണുസേവിച്ചീടാഞ്ഞാൽ
പിന്നെത്താന്നൂർദ്ധ്വമായിപ്പിന്നോക്കം പോകേയുള്ളൂ".

പ്രദോഷമാഹാത്മ്യം.

(9) "മുല്ലപ്പൂമ്പൊടി യേററുകിടക്കും
കല്ലിനുമുണ്ടാമൊരു സൌരഭ്യം".

(10) "ജളനെന്നാലും സ്ഥലഭേദം കൊ
ണ്ടുളവാകും ഗുണമെന്നതിനർത്ഥം".

(11) "ധനമെന്നുള്ളതു മോഹിക്കുമ്പോൾ
വിനയമൊരുത്തനുമില്ലിഹ നൂനം".

(12) "വല്ലാമക്കളിലില്ലാമക്കളെ
തെല്ലാവർക്കും സമ്മതമല്ലോ".

(13) "കനകം മൂലം കാമിനി മൂലം
കലഹം പലവിധമുലകിൽ സുലഭം".

(14) "ദുഷ്ടുകിടക്കെ വരട്ടും വ്രണമതു
പൊട്ടും പിന്നെയുമൊരു സമയത്തിൽ".

(15) "ആണുങ്ങൾക്കു പിറന്നവനെങ്കിൽ
നാണത്തേക്കാൾ പ്രാണൻ വലുതൊ".

കിരാതം.

(16) "എലികളൊരായിരമുണ്ടെന്നാലൊരു
പുലിയൊടു കലഹിക്കാനെളുതാമൊ?"

(17) "ഉപ്പു ചുമന്നു നടക്കുന്നവനൊരു
കപ്പലു കടലിലിറക്കാൻ മോഹം".

(18) "കുണ്ടുകിണററിൽ തവളക്കുഞ്ഞിനു
കുന്നിന്മീതെ പറക്കാൻ മോഹം".

(19) "പിണ്ഡം വെപ്പാനാളുണ്ടാകുക
ദണ്ഡമതാം ധനമില്ലെന്നാകിൽ".

(20) "ചൊട്ടച്ചാൺ വഴിവട്ടം മാത്രം
കഷ്ടിച്ചുണ്ടു പറക്കും കോഴികൾ
ഗരുഡനു പിറകേ ചിറകും വീശി
ഗഗനേ ഗമനം വാഞ്ഛിക്കുന്നു"

(21) "ഞാഞ്ഞൂളെന്നൊരു കൂട്ടം ഭൂമിയി
ലഞ്ഞൂറായിരമെണ്ണം കൂടി
സ്വരൂപിച്ചെങ്കിലനന്തനെടുക്കും
ധരണിയെടുപ്പാനാളായ്വരുമോ?"

രുഗ്മിണീസ്വയംവരം.

(22) "മാററാരിൽക്കനി വേററമതുള്ളൊരു
കുററാരെക്കാൾ മാററാർ നല്ലൂ".

(23) "ഉപ്പുപിടിച്ച പദാർത്ഥത്തേക്കാൾ
ഉപ്പിനു പുളി കുറയും പറയുമ്പോൾ".

(24) "പണമെന്നുള്ളതിനോടെടപെട്ടാൽ
പ്രണയം കൊണ്ടൊരു ഫലമില്ലേതും".

(25) "കുറുനരി ലക്ഷം കൂട്ടുകിലും ഒരു
ചെറുപുലിയോടു ഫലിക്കില്ലേതും".

(26) "പണമുള്ളവനെപ്പാട്ടിൽ വരുത്താൻ
പണി ചെയ്യുന്നതു പാർത്ഥിവ ധർമ്മം".

(27) "യക്ഷികളെ! ഭയമില്ല കുരക്കും
പട്ടി കടിക്കില്ലെന്നു പ്രസിദ്ധം".

ഘോഷയാത്ര.

(28) "ഈശ്വരകല്പിതമെന്നതു പാൎത്താൽ
വിശ്വജനത്തിനൊഴിക്കാവൊന്നൊ?"

(29) "കൎമ്മത്താലെ വരുന്നതുമെല്ലാം
ശൎമ്മമിതെന്നു നിനച്ചീടേണം".

(30) "കാലമടുത്താലെവിടെയിരുന്നെ
ന്നാലും വരുവതു വന്നേ പൊവൂ".

(31) "തട്ടും കൊട്ടും ചെണ്ടക്കത്രെ
കിട്ടും പണമതു മാരാന്മാൎക്കു്".

(32) "വെട്ടും കുത്തും പരിശക്കത്രെ
കിട്ടും വിരുതു പണിക്കൎക്കെന്നും",

(33) "വേലികൾ തന്നേ വിളവു മുടിച്ചാൽ
കാലികളെന്തു നടന്നീടുന്നു?"

(34) "കപ്പലകത്തൊരു കള്ളനിരുന്നാൽ
എപ്പൊഴുമില്ലൊരു സുഖമറിയേണം".

(35) "എമ്പ്രാനല്പം കട്ടുഭുജിച്ചാ
ലമ്പലവാസികളൊക്കെക്കക്കും".

(36) "പാപികളോടു ഹിതത്തെച്ചൊന്നാൽ
ആപത്തായിത്തന്നേതീരും".

(37) "പാമ്പിനു പാലു കൊടുത്തെന്നാകിൽ
കമ്പിരിയേറി വരാറേയുള്ളു".

സ്യമന്തകം.

(38) "കടുതായ് ശബ്ദിക്കും കുറുനരിയെ
കടുവായുണ്ടോ പേടിക്കുന്നു?"

(39) "കൊന്നതിനേക്കാൾ കോതചിറയ്ക്കൽ
ച്ചെന്നു വിളിക്കുന്നതു ബഹു ദുഃഖം"

രാമാനുചരിതം.

(40) "കൊന്നാൽപ്പാപം തിന്നാൽപ്പോമട
നെന്നൊരു വലുതാം മൂഢതയുണ്ടേ".

(41) "തോണി കടന്നാൽ തൊഴകൊണ്ടെന്തൊരു
നാണയമുണ്ട്? തുപോലെ സമസ്തം".

(42) "തന്നെത്താനറിയുന്നതിനേക്കാൾ
പിന്നെ വിശേഷിച്ചൊരു ഗുണമില്ല".

(43) "കയ്യിൽ കിട്ടിയ കനകമുപേക്ഷി
ച്ചിയ്യംകൊൾവാനിച്ഛിക്കുന്നു".

(44) "കുവലയമലരുടെ പരിമളസാരം
തവളകളറിവാൻ സംഗതി വരുമൊ?"

(45) "നല്ലൊരു പാട്ടും കൊട്ടും കേട്ടാൽ
കല്ലിനു ഭാവവികാരമതുണ്ടൊ?".

(46) "പെണ്ണിൻ ഭാവവിശേഷമശേഷം
കണ്ണില്ലാത്തവനനുഭവമാമൊ?".

(47) "പരിഹാസാദികൾ പറയുന്നവരും
അരികിലിരുന്നതു കേൾക്കുന്നവരും

ദുരിതാനുഭവോ സമമാസ്വരുമെ
ന്നുരചെയ്യുന്നു മുനിതിലകന്മാർ".

(48) "അങ്ങാടികളിൽ തോലി പിണങ്ങാൽ
അമ്മയൊടപ്രിയമെന്നതുപോലെ".

നളചരിതം.

(49) "കയ്യിലിരിക്കും ദ്രവ്യമുപേക്ഷി
ച്ചിഷ്ടം കൊള്ളാനിച്ഛരിക്കാമൊ?"

ലങ്കാമർദ്ദനം.

(50) "നാണം കെട്ടു വസിക്കുന്നതിലും
പ്രാണൻ കളകയതേററം നല്ലു".

(51) "അങ്ങാടീന്നൊരു തോലി പിണങ്ങാൽ
തങ്ങടെയമ്മയൊടെന്നുണ്ടല്ലൊ".

അഹല്യാമൊക്ഷം.

(52) "മണമുള്ളൊരു കുസുമങ്ങൾ തിരഞ്ഞി
ട്ടണയുന്നില്ലെ വണ്ടുകളെല്ലാം".

പാത്രചരിതം.

(53) "കണ്ണില്ലാത്തൊരു പൊണ്ണൻ കാഴ്ചകൾ
കാണാനിച്ഛരിക്കുന്നതുപോലെ".

ബാലിവിജയം.

(54) "ഉമിയൊടു വേർപെട്ടാലരിതാനേ
ഉഴവിൽ വിതച്ചാൽ വിളവുണ്ടാമൊ?"

സുന്ദരീസ്വയംബരം.

(55) "കാലേക്കൂട്ടിക്കരുതണമെന്നേ
ചാലേ ചെന്നു കരയ്ക്കണയുള്ളൂ".

(56) "തൽക്കാലത്തതിനുൽസാഹിച്ചു ല
ഭിക്കാമെന്നു നിനച്ചു വസിച്ചാൽ
തിക്കെട്ടുവോളം പന്നി വസിക്കി
ല്ലുക്കരെയെന്നൊരു ചൊല്ലുണ്ടല്ലൊ".

(57) "ഏകത ബുദ്ധിക്കുള്ളവരോടേ
ശോകസുഖാദികളുര ചെയ്യാവൂ".

(58) "എല്ലാം ചെയ്യാം മഹതാമെന്നൊരു
ചൊല്ലുണ്ടായതു നിരൂപിക്കുമ്പോൾ".

(59) "അക്കനുദിച്ചു വിളങ്ങും പൊഴുതു വി
ളക്കിനു ഹന്ത വിളക്കം വരുമൊ?"

(60) "അനഘന്മാരിലസൂയ മുഴുത്താൽ
അനുഭവയോഗ്യമിതെന്നറിയേണം".

അംബരീഷചരിതം.

(61) "ചതിപെട്ടാൽ പുനരെന്തരുതാത്തു?
ഗതികെട്ടാൽ പുലി പുല്ലും തിന്നും"

ഹിഡുംബവധം.

(62) "ഗർഭത്തിൽ കിടക്കുന്നോരർഭകൻ ചവിട്ടുമ്പോൾ
ഉർവ്വിയിൽ ജനനിക്കങ്ങുരുടവിക്കുമൊ കോപം?"

(63) "ഗർവ്വം വളരുകിലാരെന്നാലും
ദുർവ്വിധമോരോന്നാരംഭിക്കും
ആ വഴികണ്ടാൽ നിന്ദിച്ചീടും
സർവ്വജനങ്ങളുമുടനേ തന്നെ".

ഗോവർദ്ധനചരിതം.

(64) "ഭക്ഷണമാകിന തവളതിരിഞ്ഞഥ
ചക്ഷുശ്രവണനെ വധിപ്പാറായി!"

(65) "കടിയാപ്പട്ടി കുരയ്ക്കുമ്പോളൊരു
വടിയാൽ നിൽക്കുമതല്ലാതുണ്ടോ?"

ഐരാവണവധം.

(66) "പഞ്ചസാരപ്പൊടിയേററം ചെലുത്തിയാൽ
നെഞ്ചകത്തുള്ള രുചിയും കുറഞ്ഞു പോം".

(67) "ചൊല്ലുന്ന കേൾക്കുമിപ്പാമ്പെന്നുറച്ചിട്ടു
പല്ലുതൊട്ടെണ്ണുവാനിച്ഛ തുടങ്ങൊലാ".

(68) "നെല്ലും പണങ്ങളുമുണ്ടെന്നുറച്ചിട്ടു
കല്ലിലും പുല്ലിലും തുകിത്തുടങ്ങൊലാ".

(69) "പെണ്ണിന്റെ ചൊൽകേട്ടു ചാടിപ്പുറപ്പെട്ട
പൊണ്ണൻ മഹാഭോഷനയ്യോ! മഹാജളൻ!"

(70) "വീട്ടിലുണ്ടെങ്കിൽ വിരുന്നുചോറുംകിട്ടു
മൂട്ടിലും കിട്ടാദരിദ്രനെന്നാകിലൊ".

(71) "അച്ചിക്കു ദാസ്യപ്രവൃത്തി ചെയ്യുന്നവൻ
കൊച്ചിക്കുപോയങ്ങു തൊപ്പിയിട്ടീടണം".

കല്യാണസൌഗന്ധികം.

(72) "കാട്ടുകോവിൽക്കെന്തു സങ്ക്റാന്തിയെന്നപോൽ"

---

നമ്പ്യാരുടെ കാലത്തു മതപരിവർത്തനം നടത്തിയിരുന്നതു മുഖ്യമായി കൊച്ചിയിലായിരുന്നു.

(73) കല്പവൃക്ഷത്തെക്കൊതിക്കുന്ന ഭൃംഗിക്കു
കാഞ്ഞിര വൃക്ഷത്തിലാശയുണ്ടാകുമൊ?"

ഹരിണീസ്വയംബരം.

(74) "രണ്ടുകളത്രത്തെയുണ്ടാക്കിവെക്കുന്ന
തണ്ടുതപ്പിക്കു സുഖമില്ലൊരിക്കലും,
രണ്ടുപേക്കും മനക്കാമ്പിലാഭോഷനെ
കണ്ടുകൂടാതെയാമില്ലൊരു സംശയം".

(75) "കട്ടിലുകണ്ടു പനിച്ചാൽക്കണക്കല്ല
കിട്ടുമെന്നാകിലേ മോഹം തുടങ്ങാവൂ".

ധ്രുവചരിതം.

(76) "ദുർല്ലഭമായുള്ള വസ്തു ലഭിപ്പതി
നെല്ലാജനങ്ങൾക്കു മാഗ്രഹമില്ലയൊ".

(77) "മക്കളെന്നാലൊക്കെ മക്കളല്ലേതുമെ
തക്കത്തിൽ വന്നു തൻറച്ഛൻറെയിച്ഛക്കു
തക്കവണ്ണം വേല ചെയ്യുന്നവൻ സുതൻ".

ബാല്യോൽഭവം.

(78) "ഗോക്കളെ വിററു ലഭിക്കും പണത്തിനു
ശപ്പാക്കളെക്കൊണ്ടു വളർക്കുന്നവരില്ല".

നൃഗമോക്ഷം.

(79) "ദുർജ്ജനങ്ങൾക്കുപകാരംദൂഷണത്തിന്നൊരുമാർഗ്ഗം"

(80) "പാമ്പിനു പാൽ കൊടുത്തോനെ പാഞ്ഞുവന്നു (കടിക്കുട്ടം
ചേമ്പിനു നെയ്യൊഴിച്ചാകിൽ പൊരിഞ്ഞു കൂട്ടുവാ (നേലാ".

(81) "ഇഷ്ടമാടികനിഞ്ഞു ചോറിട്ടകൈക്കു കടിക്കുന്ന
പട്ടികൾക്കു കൊടുക്കുന്നയഷ്ടികൾക്കു നമസ്കാരം".

(82) "കുട്ടിലാക്കിപ്പലനാളും പട്ടിണിയായ്ക്കിടക്കുന്നോ
കാട്ടുപുള്ളിക്കുടുവായെ പാട്ടിലാക്കാനിരകൊണ്ടു
നീട്ടിയോരു കൈയ്യുകേറിക്കടിക്കുമഞ്ചിനെയുള്ള
കൂട്ടമൊന്നു മൊരുനാളും വിശ്വസിപ്പാൻ പാത്രമല്ല".

(83) "കണ്ടാലുമറിയാത്ത കള്ളന്മാർ തലയ്ക്കിട്ടു
കൊണ്ടാലുമറികയില്ലുണ്ടാകുമബദ്ധങ്ങൾ".

(84) "ഉറക്കത്തിൽ പണിക്കത്തം തനിക്കുമില്ലെനിക്കുമി
ല്ലുറക്കൊട്ടിലകം പൂക്കാൽ നമ്മളെല്ലാമൊരുപോലെ".

(85) "സജ്ജനങ്ങളിരിക്കുന്ന ദിക്കിലേ സഞ്ചരിക്കാവൂ
ദുർജ്ജനങ്ങളോടു ചേർന്നാൽ ദൂഷണം സംഭവിച്ചീടും;
ഓട്ടുപാത്രങ്ങളിൽ നല്ല പുളിച്ച തൈരൊഴിച്ചെന്നാൽ
കൂട്ടുവാൻ കൊള്ളരുതെന്നു കേട്ടു കണ്ടിടുന്നതല്ലേ?
കാട്ടുമൂർഖപ്പാമ്പിനെക്കൈകൊണ്ടു മെല്ലെത്തലോടി (ത്തൻ
പാട്ടിലാക്കാമെന്നു മോഹം മാനുഷന്മാർക്കുളവാമോ?"

സഭാപ്രവേശം.

(86) "പടിക്കൽപ്പാറ പൊന്നെങ്കിൽ പാതി തേവർക്കെന്ന (പോലെ".

(87) "ഉറക്കത്തിൽ പണിക്കത്തമൊരുത്തർക്കും വരത്തില്ല".

(88) "വാളെടുക്കുന്നവരെല്ലാം വെളിച്ചപ്പാടെന്നപോലെ".

(89) "കുംഭകോണേകൃതംപാപം കുംഭകോണേവിനശ്യതി'

(90) "നിററിലുള്ള മുതലകൾ ചീററി വന്നണ്ടടുക്കുമ്പോൾ
മാററിയാകും തവളക്കൂട്ടങ്ങേററു പോവാനെളുതാമൊ".
ത്രിപുരദഹനം.

(91) "മണമുണ്ടെങ്കിലേ പുഷ്പേഷൾപ്പദസ്ത്രീ രമിച്ചിടു"
ഹരിശ്ചന്ദ്രചരിതം.

(92) "ഭക്തിതന്നെ വിശേഷിച്ചു മുക്തിമൂലം ധരിച്ചാലും"

(93) "ദൈവകാരുണ്യമുണ്ടാവാൻ നിഷ്ഠതന്നെവരംകാര്യം'.
പുളിന്ദീമോക്ഷം.

(94) "വമ്പന്മാരനാചാരം ചെയ്യുന്നാലതുതന്നെ
സമ്പന്നം വഴിവിഴും മററുള്ള ജനങ്ങൾക്കും".

(95) "കൊമ്പൻ പോയതു തന്നെ മോഴക്കു വഴിയാകും
സമ്പത്തില്ലയെന്നല്ലാ ആപത്തേ ഭവിച്ചീടു".

(96) "നിക്കമില്ലതിമോഹം ചക്രത്തെച്ചുമക്കുമെ
ന്നിക്കണ്ടജനം പണ്ടേ ചൊല്ലുന്നില്ലയോ രാജൻ".
പാഞ്ചാലിസ്വയംബരം.

(97) "കാലത്തു തുഴയാഞ്ഞാൽ കടവിൽച്ചെന്നടുക്കില്ല
കാലൻ വന്നടുക്കുമ്പോൾ കടാക്ഷിച്ചാൽ ഫലമില്ല".

(98) "ചോളച്ചോററിനു കറി നാരകത്തിൻറില വേണം
സ്ഥൂലിത്തമുള്ളവൾക്കു വിടന്മാരേ ചെർച്ചയുള്ളു'.
നാളായണിചരിതം.

(99) "ഈററപ്പാമ്പു കടിപ്പാനായ് ച്ചീററിവന്നണ്ടടുക്കു
(മ്പോൾ
എററുനിന്നു നല്ലവാക്കു പറഞ്ഞാൽപ്പററുകില്ലേതും

ഉത്തമമാം മന്ത്രവും ചൊല്ലിത്തുടങ്ങേണം മടിക്കാതെ
തോറവുപോമങ്ങിനെ ചെയ്യാലെത്രയും ഘോരമെ
നാലും".

(100) "അണ്ടിയോടടുക്കുമ്പോൾ പുളിക്കുമെന്നു ബോധി
പ്പിൻ".

(101) "കണ്ണടച്ചിങ്ങിരുട്ടാക്കി നടന്നാൽ മററു ലോകർക്കു
കണ്ണുകാണാതാകയില്ല, താൻ മറിഞ്ഞു കുണ്ടിൽവിഴും".
പഞ്ചതന്ത്രോപാഖ്യാനം.

പഴഞ്ചൊല്ലുകൾ മിക്കവെയും പണ്ടിനാലേ നാട്ടിൽ നടപ്പുള്ളവയാണെങ്കിലും അവയെ കവി തൻെറ മനോധർമ്മംകൊണ്ടും വാക്ചാതുര്യംകൊണ്ടും ഒന്നുകൂടെ ഭംഗിയാക്കീട്ടുണ്ടെന്നതിനു സംശയമില്ല. സദാചാര വാക്യങ്ങൾ ഓരോ അനുഭവത്തിൽനിന്നും കണ്ടുംകേട്ടും ഗ്രഹിച്ചിട്ടുള്ളവയാകുന്നു. ഒരേ പഴഞ്ചൊല്ലും സദാചാരവാക്യവും ഒന്നിലധികം തവണ ഉപയോഗിച്ചിട്ടുണ്ടെങ്കിലും അവയെ പദംപ്രതി ആവർത്തിക്കാതെ അർത്ഥലോപം വരാത്തവിധം വേറെ പദങ്ങൾ ഉപയോഗിച്ചാണ് പറഞ്ഞിരിക്കുന്നത്. അതു കാണുമ്പോൾ കവിക്ക് അസാധാരണമായ ഓർമ്മശക്തിയുണ്ടായിരുന്നു എന്നുകൂടെ ഊഹിക്കേണ്ടിയിരിക്കുന്നു.

# അദ്ധ്യായം ൧൯.

## പലവക.

നമ്പ്യാരെപ്പോലെ പരന്മാരെ പരിഹസിക്കാൻ മറെറാരു കവിയും ശ്രമിച്ചിട്ടില്ല. പരിഹാസങ്ങൾ ചിലപ്പോൾ വളരെ രസകരമായ ഫലിതങ്ങളുമായിരിക്കും.

“മുഷ്ടിചുരുട്ടിക്കൊണ്ടു തലയ്ക്കൊരു
കൊട്ടും തന്നവനെന്നെയയച്ചു”

ബാലിവിജയം.

മേൽക്കാണിച്ച വരികൾ ദേവേന്ദ്രൻ പറഞ്ഞതാണ്. ഇതിലെ ഹാസ്യരസം തികഞ്ഞു നില്ക്കുന്നു. അതുപോലെ തന്നെയാണ് ഫലിതവും. കുട്ടികളുടെ തലയ്ക്കു കിഴുക്കുന്നതു കണ്ടിട്ടുള്ളവൎക്ക് ആ ഫലിതത്തിന്റെ രസികത്വം നിഷ്പ്രയാസേന ഗ്രഹിക്കാവുന്നതാണ്. രാവണൻ ദേവേന്ദ്രനെ ഒരു നിസ്സാരനായിക്കരുതിയതുകൊണ്ടാണ് കിഴുക്കി വിട്ടത്. അതുതന്നെ തൽക്കാലം രാവണനുണ്ടായ ഇച്ഛാഭംഗത്തിന്റെ ചേഷ്ടയുമായിരുന്നു. ഇന്ദ്രനെ വിട്ടയ്ക്കാൻ രാവണനു മനസ്സുണ്ടായിരുന്നില്ല. ബ്രഹ്മാവിന്റെ കല്പനയെ നിഷേധിക്കാൻ നിവൃത്തിയില്ലാതെ വന്നതിനാലാണ് വിട്ടയച്ചത്. ‘മനസ്സില്ലാ മനസ്സോടെ’ ഒന്നു ചെയ്യാൻ പ്രേരിതനാവുന്ന ഒരുവൻ തൽക്കാലമുണ്ടാകുന്ന നീരസത്തെ പ്രദൎശിപ്പിക്കുന്നത് ഇങ്ങിനെയാകുന്നു.

“യമനും വൈദ്യനും തമ്മിൽ പ്രാണവിശ്വാസമെന്നാലും
യമനെക്കൂടാതെ കൊൽവാൻ വൈദ്യനേകനെളുതല്ലാ”

പഞ്ചേന്ദ്രോപാഖ്യാനം.

